# കഥകളി




STANDARD IX

Price: Re. 1

1962

# കഥകളി



IX Standard



PRINTED AT
THE PRESS RAMSES, TRIVANDRUM.

1962

# മുഖവുര

5708

കേരളീയ കലകളിൽ എന്തുകൊണ്ടും പ്രാമുഖ്യം അർഹിക്കുന്ന കഥകളിക്ക് അടുത്തകാലത്തു് ഒരു നവോത്ഥാനം സംജാതമായിട്ടുണ്ടു്. കേരളത്തെ സ്മരിക്കുന്നവർ കഥകളിയേയും കഥകളിയെ സ്മരിക്കുന്നവർ കേരളത്തേയും അനുസ്മരിച്ചു പോരുന്നതിൽ അതിശയമില്ലതന്നെ. മഹാകവി വള്ളത്തോൾ തുടങ്ങിയ ഉന്നതന്മാരായ കലാപ്രേമികളുടെ നിരന്തരശ്രമത്താൽ ഇന്നു് മഹത്തായ ഈ കലയുടെ മാധുര്യ്യം ഭാരതസീമയും അതിലംഘിച്ചു് യൂറോപ്പു്, അമേരിക്കാ മുതലായ രാജ്യങ്ങളിലും വ്യാപിച്ചു വരികയാണു്.

മലയാളസാഹിത്യത്തിൽ ഉന്നത ബിരുദം സമ്പാദിക്കണമെങ്കിൽ കഥകളി ഗ്രന്ഥങ്ങൾ പഠിക്കാതെ തരമില്ല. ഇംഗ്ലീഷിൽ ഷേക്സ്പീയറുടെ കൃതികൾക്കുള്ള സ്ഥാനം ഭാഷയിൽ കഥകളിസാഹിത്യത്തിനുമുണ്ടു്. എന്നാൽ ആ കലയുടെ പ്രായോഗികപരിജ്ഞാനം ഹൈസ്കൂൾ വിദ്യാഭ്യാസഘട്ടത്തിൽ കിട്ടത്തക്കപോലെ ഒരു പാഠപദ്ധതിയല്ല ഇതുവരെ നിലവിലുണ്ടായിരുന്നതു്. പോരെങ്കിൽ കഥകളിയുടെ സങ്കീർണ്ണമായ സാങ്കേതിക പരിജ്ഞാനവും മെയ്‌വഴക്കവും അതിലഘുവായി കരസ്ഥമാക്കാവുന്നതുമല്ല. ഭാവഗംഭീരങ്ങളായ മുദ്രക്കൈകൾ, നാട്യം, നടനം, ലാസ്യം, കലാശം എന്നിവ വളരെ ആഴമേറിയ പഠനങ്ങൾക്കും ശിക്ഷണത്തിനും വിധേയമായശേഷം മാത്രം സ്വാധീനമാക്കാവുന്നവിധത്തിൽ ഒരുയർന്നനിലയിലാണു് സ്ഥിതിചെയ്യുന്നതു്.

നമ്മുടെ വിദ്യാഭ്യാസപദ്ധതിയിൽ കഥകളിയെപ്പറ്റിയുള്ള ശാസ്ത്രവിജ്ഞാനം നല്കാനുള്ള ഒരു ചുവട്ടുവയ്പായാണ് ഈ പാഠപുസ്തകം തയ്യാറാക്കിയിട്ടുള്ളത്. ഗഹനങ്ങളായ നാട്യശാസ്ത്രഗ്രന്ഥങ്ങൾ പലതും സംസ്കൃതത്തിലായതിനാൽ അവ സംസ്കൃതാനഭിജ്ഞന്മാർക്ക് അപ്രാപ്യങ്ങളാണ്. "ഹസ്തലക്ഷണദീപിക" മാത്രമേ കേരള നിർമ്മിതമെന്നു പറയാവുന്ന ഒരു ശാസ്ത്രഗ്രന്ഥമുള്ളൂ. അതും സംസ്കൃതത്തിലാണ്. കഥകളിയുടെ ഉത്ഭവം, വളർച്ച, സവിശേഷത എന്നിവയെപ്പറ്റി ഭാഷയിൽ ഏതാനും ഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ട്, മാവേലിക്കര ശ്രീ. ജി. കൃഷ്ണപിള്ളയുടെ "കഥകളി" എന്നഗ്രന്ഥം അവയിൽ പ്രാമുഖ്യം വഹിക്കുന്നു. എന്നാൽ ഒരു ഹൈസ്കൂൾ പാഠപദ്ധതിയിൽ ടെക്സ്റ്റായി സ്വീകരിക്കാവുന്നതരത്തിലുള്ളതല്ല ആ ഗ്രന്ഥം. അതിനാൽ ഹൈസ്കൂൾ പാഠപദ്ധതിക്കനുരൂപമായുള്ള ഒരു ഗ്രന്ഥം അപരിത്യാജ്യമായി വന്നു.

കഥകളിയാകുന്ന സമുദ്രയാനപാത്രത്തിലേക്ക് എത്തിച്ചേരാനുള്ള ഒരു ചെറുതോണിയാണീ ഗ്രന്ഥം. ഹൈസ്കൂൾ പഠനം പൂർത്തിയാകുമ്പോഴേക്കും കഥകളിയുടെ സാങ്കേതിക വശങ്ങളിൽ സാമാന്യവിജ്ഞാനം ലഭിക്കുന്നതിനു് ഈ ഗ്രന്ഥം പര്യാപ്തമാകുമെന്നു് വിശ്വസിക്കുന്നു.

കഥകളിയുടെ സാങ്കേതികത്വം ലഘൂകരിച്ച് ശുദ്ധവും ലളിതവുമായ ഭാഷയിൽ ഈ പുസ്തകം തയ്യാറാക്കുന്നതിനു് ശ്രമിച്ചിട്ടുണ്ട്. മുദ്രകളുടെ രൂപങ്ങൾ മനസ്സിലാക്കാൻ മൂലഗ്രന്ഥങ്ങളിൽ നിന്നും യഥായോഗ്യം ഉദ്ധരണികളും ചേർത്തിട്ടുണ്ട്.

തിരുവനന്തപുരം,<br>
13—11—1962.

# അദ്ധ്യായം 1

മനുഷ്യക്ക് മററു ജീവികളിൽ നിന്നുള്ള പ്രധാന വ്യത്യാസം ആദികാലം മുതൽ പരമ്പരയായിത്തന്നെ ചില സംസ്കാരങ്ങളും, ആ വഴിക്ക് വിവേകവും സിദ്ധിച്ചിട്ടുണ്ടെന്നുള്ളതാണ്. അങ്ങിനെയുള്ള സംസ്കാരം സിദ്ധിക്കാൻ വിദ്യകളെന്നും കലകളെന്നും രണ്ടുതരം ഉപായങ്ങളാണ് പണ്ടുമുതല്ക്കേ ഏർപ്പെട്ടുത്തിയിട്ടുള്ളതു്. കലകൾ ഹൃദയത്തെ രസിപ്പിച്ചു പാകപ്പെടുത്തി ആ വഴിക്കാണ് സംസ്കാരത്തിനു് ഉപകരണമായിത്തീരുന്നതു്. ബുദ്ധിവ്യാപാരം പ്രധാനമായി സംസ്കാരം വർദ്ധിപ്പിക്കുന്നതെല്ലാം വിദ്യയെന്നും ഹൃദയവ്യാപാരം പ്രധാനമായി സംസ്കാരം ഉണ്ടാക്കുന്നതെല്ലാം കലയെന്നും ചുരുക്കത്തിൽ പറയാം. ഉൽകൃഷ്ട വിദ്യകളായ ശാസ്ത്രങ്ങൾ വഴിക്കോ, ഉൽകൃഷ്ടകലകളായ സംഗീതാദികൾ വഴിക്കോ സംസ്കാരം സിദ്ധിച്ചിട്ടുള്ളവർ പ്രായേണ ശാന്തന്മാരും വിവേകികളും ലോകോപകാരികളും ആയിത്തീരുമെന്നുള്ളതും അനുഭവസിദ്ധമാണ്.

കലകൾ പലതരത്തിലുണ്ടെങ്കിലും അവയിൽ സംഗീതം, സാഹിത്യം, അഭിനയം, ചിത്രനിർമ്മാണം, പ്രതിമാനിർമ്മാണം, നൃത്തം, വാദ്യം ഇവയാണ് കലാംശം തികഞ്ഞിട്ടുള്ളവ. സുകുമാരകലകൾ എന്നറിയപ്പെടുന്ന ഇവയ്ക്കോരോന്നിനും പല വകഭേദങ്ങളുമുണ്ട്.

സുകുമാരകലളിൽ ചിത്രരചന, പ്രതിമാനിർമ്മാണം, ഇവയൊഴിച്ചുള്ള മററെല്ലാം: താളം എന്ന കാലമാനത്തെ അവലംബിച്ചാണിരിക്കുന്നതു്. എന്നു മാത്രമല്ല, മനുഷ്യരുടെ സകല ചേഷ്ടകളും ഒരു കാലമാനത്തെ അവലംബിച്ചാണിരിക്കുന്നതെന്നു് സൂക്ഷിച്ചുനോക്കിയാൽ അറിയാൻ കഴിയും. ഇങ്ങനെ കലകളിൽ ഓരോന്നിനും പ്രാധാന്യവും അപ്രാധാന്യവും നൽകിക്കൊണ്ടാണു് കഥകളി, ഭരതനാട്യം, മോഹിനിയാട്ടം, ഓട്ടൻതുള്ളൽ, കൈകൊട്ടിക്കളി, ഇടയ്ക്ക, മൃദംഗം, ചെണ്ട, മദ്ദളം മുതലായ വാദ്യവിശേഷങ്ങൾ, എന്നീ കലാവിഭാഗങ്ങൾ ഉണ്ടായിട്ടുള്ളതു്.

ഇപ്പോൾ നടപ്പുള്ള സുകുമാരകലകളെ ശ്രാവ്യകലകളെന്നും ദൃശ്യകലകളെന്നും പൊതുവെ രണ്ടായി തിരിക്കാം. സംഗീതം, സാഹിത്യം, വാദ്യമേളങ്ങൾ ഇവ പ്രധാനമായി ശ്രാവ്യകലകളാണു്. അഭിനയം, ചിത്രം, പ്രതിമാനിർമ്മാണം, നൃത്തം ഇവ പ്രധാനമായി ദൃശ്യകലകളുമാണു്. എങ്കിലും ദൃശ്യകലകളുടെ അംഗമായി ശ്രാവ്യകലകളുംകൂടി ചേരുമ്പോഴേ ആ കലകൾക്കു പൂർത്തിവരുകയുള്ളു. ഇനി ഈ വകയിൽ പെട്ട കഥകളിയുടെ പ്രത്യേക സ്വഭാവം വിവരിക്കാം.

സംഗീതം, സാഹിത്യം, അഭിനയം, നൃത്തം, വാദ്യം ഈ അഞ്ചു സമ്പൂർണ്ണസുകുമാരകലകളുടേയും സമുചിതമായ യോഗം കൊണ്ടു് ഉണ്ടാക്കിയിട്ടുള്ള ഒരു ഉൽകൃഷ്ട കലയാണു് കഥകളി. ഈ അഞ്ചുകലകളും ഓരോ അവസരങ്ങളിൽ സ്വയം സമ്പൂർണ്ണങ്ങളാണല്ലോ. ഇവയിൽ സംഗീതം, സാഹിത്യം, അഭിനയം ഇവ മൂന്നും ഏററവും പ്രധാനങ്ങളും, നൃത്തവും വാദ്യവും ആ പ്രധാനാംഗങ്ങളെ പോഷിപ്പിക്കാനുള്ള ഉപാംഗങ്ങളുമാണു്. കുലപരമ്പരയായി ക്ഷേത്രത്തിൽമാത്രം നാട്യവിദ്യപ്രകടിപ്പിക്കുക എന്ന കൃത്യം ധർമ്മ

മായിട്ടുള്ള ചാക്ക്യാന്മാരുടെ കൂടിയാട്ടത്തിൽ നിന്നാണു് അഭിനയരീതിയും കൈമുദ്രകളും കഥകളിയിൽ സ്വീകരിച്ചിട്ടുള്ളതെന്നു് സ്പഷ്ടമാണു്. അഭിനയം ചുരുക്കത്തിൽ വാചികം, ആംഗികം, ആഹാര്യം, സാത്വികം ഇങ്ങനെ നാലുതരത്തിൽ ഉണ്ടു്. വാചികാഭിനയം വാക്കുകൊണ്ടു് സന്ദർഭത്തിനൊത്തു് ശരിയായി ഉച്ചരിക്കയും, ആംഗി_ കാഭിനയം ആ സംഗതിയെ തന്നെ കൈമുദ്രകൊണ്ടും മററും പ്രകാശിപ്പിക്കയും, ആഹാര്യാഭിനയം ഓരോ കഥാപാത്രത്തിനും സമുചിതമായ വേഷം ധരിക്കയും; സാത്വികാഭിനയം വീരം, കരുണം മുതലായ രസങ്ങളും; ലജ്ജ, ഹർഷം മുതലായ സഞ്ചാരീഭാവങ്ങളും; കണ്ണു്, കവിൾ, മൂക്കു്, ചുണ്ടു് മുതലായവയുടെ ചലനവിശേഷമാകുന്ന അനുഭവങ്ങൾകൊണ്ടു് പ്രകടിപ്പിക്കയുമാണുചെയ്യുന്നതു്. ഈ നാലുവക അഭിനയങ്ങളും ലോകധർമ്മിയെന്നും നാട്യധർമ്മിയെന്നും രണ്ടുതരത്തിലുണ്ടു്. ലോകത്തിൽ സാധാരണ ജനങ്ങൾ ഓരോ അവസരത്തിൽ ഉപയോഗിക്കുന്ന കയ്യാംഗ്യങ്ങളും മുഖസ്തോഭങ്ങളും വാക്കുകളും സാധാരണ വേഷങ്ങളും കാൽവെപ്പുകളും മാത്രമനുസരിച്ചു് രംഗത്തിൽ കാണിക്കുന്നതാണു് ലോകധർമ്മി. ഇക്കാലത്തെ ചില നാടകാഭിനയങ്ങൾ ലോകധർമ്മിക്കുദാഹരണങ്ങളാണു്. ഭരത നാട്യം, മോഹിനിയാട്ടം, ഓട്ടൻതുള്ളൽ മുതലായതിൽ ലോകധർമ്മി രീതി_ യിലുള്ള അഭിനയമേ പ്രധാനമായിട്ടുള്ളു. ചാക്ക്യാന്മാരുടെ കൂടിയാട്ടത്തിലും കഥകളിയിലും മാത്രമാണു് ശരിയായ നാട്യധർമ്മിരീതിയിലുള്ള അഭിനയം ഇപ്പോൾ നടപ്പുള്ളതു്. അതിൻെറ ചുരുക്കത്തിലുള്ള ഒരു സ്വഭാവമാണു് ഇവിടെ വിവരിച്ചിട്ടുള്ളതും. കഥകളിയിൽ ആംഗികാഭിനയങ്ങളിൽ മുദ്രകളും സാത്വികാഭിനയം മുഴവൻ തന്നെയും ചാക്ക്യാന്മാരുടെ നാടകാഭിനയമായ കൂടിയാട്ടത്തിൽ നിന്നാണു് സ്വീകരിച്ചിട്ടുള്ളതെന്നു് സ്പഷ്ടമാണു്. വാചികാ-

ഭിനയത്തെ സംബന്ധിച്ചിടത്തോളം ഉചിതമായ വലിയൊരു വ്യത്യാസം തന്നെ ചെയ്തിട്ടുണ്ടു്. കൂടിയാട്ടത്തിൽ പദ്യങ്ങളും ഗദ്യങ്ങളും കഥാപാത്രത്തിന്റെ വേഷം ധരിച്ച നടൻ തന്നെയാണു് ഒരു പ്രത്യേക രീതിയിൽ ചൊല്ലിവരുന്നതു്. അതു ചൊല്ലിക്കഴിഞ്ഞാൽ അതിന്റെ അൎത്ഥവും ഭാവവും മററും വിസ്തരിച്ചു് അഭിനയിക്കയും ചെയ്യും. ആ വിഷയത്തിൽ സന്ദർഭാനുസൃതമായ ഭാവനയാൽ "അൎജ്ജുനൻ" മുതലായ കഥാനായകന്മാരുടെ തന്മയത്വം സഹൃദയരുടെ ഹൃദയത്തെ പ്രാപിച്ചതുകൊണ്ടു് അൎജ്ജുനനായിത്തീൎന്നിരിക്കുന്ന നടൻ ഇടക്കിടക്കു് ചില പദങ്ങളും വാക്യങ്ങളും പറയുമ്പോൾ അൎജ്ജുനത്വം പോയി മാധവച്ചാക്യാരോ രാമച്ചാക്യാരോ ആയിതീൎന്നു് രസാസ്വാദധാരക്കു് വിച്ഛേദം വന്നുപോയേക്കാം. അതുകൂടാതെ കഴിക്കാൻ വേണ്ടി കഥകളിയിൽ നടന്റെ വാചികാഭിനയം വേണ്ടെന്നുവെച്ചു. ആംഗികവും സാത്വികവുമായ അഭിനയങ്ങൾ മാത്രം നടൻ നടത്തിയാൽ മതിയെന്നും നിശ്ചയിച്ചു. അതാതു സന്ദർഭത്തിനനുസൃതമായ പദങ്ങൾ ഗാനരൂപത്തിൽ പിന്നിൽ നിന്നു് മററു ചിലർ പാടുകയാണു് ഉചിതമെന്നും തീർച്ചപ്പെടുത്തി. ആ ഏൎപ്പാടുകൊണ്ടു് കഥകളിക്കു് പ്രത്യേകം ചില മെച്ചവും ഉൽക്കൎഷവും ഉണ്ടാവാനും കഴിഞ്ഞു. ഒന്നാമതു്, നടനു് നല്ല അഭ്യാസംകൊണ്ടുമാത്രം ലഭിക്കാവുന്ന സംഗീതവും അതുപോലെ തന്നെ ചിരകാലാഭ്യാസംകൊണ്ടു് ലഭിക്കാവുന്ന നൃത്താഭിനയ സാമൎത്ഥ്യവും ഒന്നുപോലെ സിദ്ധിച്ചിരിക്കണം എന്നുള്ളതു് വളരെ ദുർല്ലഭമായിട്ടേ ഉണ്ടാകയുള്ളുവല്ലോ. ആ ക്ലേശം കൂടാതെ കഴിഞ്ഞു. രണ്ടാമതു്, സാഹിത്യത്തിനെന്നപോലെ സംഗീതത്തിനും രാഗങ്ങളുടെ ഭേദംകൊണ്ടു് ഓരോരോ രസഭാവങ്ങളെ പ്രകടിപ്പിക്കാൻ കഴിയുമെന്നുള്ളതു് അനുഭവസിദ്ധമാണല്ലോ. കാമോദരിരാഗം ധീരതയെന്ന മഹാസത്വഗുണത്തെയാണു് പ്രധാന

മായി വ്യഞ്ജിപ്പിക്കുന്നതു്. നായകൻേറയും നായികയുടേയും സ്വഭാവഭേദമനുസരിച്ചുള്ള പല വകഭേദങ്ങളേയും ഈ രാഗത്തിൽ ചെയ്യുന്ന മേളഭേദംകൊണ്ടു് ഉചിതമായി വ്യഞ്ജിപ്പിക്കാൻ സാധിക്കുന്നതാണു്. അതുപോലെതന്നെയാണു് മററുരാഗങ്ങളുടേയും സ്ഥിതി. സാഹിത്യത്തിൽ വീരരൌദ്ര_കരുണാദിരസങ്ങളിൽ ശബ്ദാൎത്ഥരചന അതാതിന്നനുഗുണമായിരിക്കണമെന്നതുപോലെ സംഗീതത്തിലും രാഗമേളകാലങ്ങളുടെ രചന അതാതിന്നനുഗുണമായി വരുമ്പോൾ രസം തന്നത്താൻ ഹൃദയത്തിൽ സ്ഫുരിക്കുന്നതാണു്. ഇത്രയും പറഞ്ഞതുകൊണ്ടുതന്നെ സന്ദർഭാനുസൃതമായ രാഗമേളാദികളനുസരിച്ചു് പിന്നിൽ നിന്നു പാട്ടുകയാണു് നല്ലതെന്നു സിദ്ധിക്കുന്നു. ആ ഏപ്പാട്ടു് അഭിനയിക്കുന്ന നടൻെറ ഹൃദയത്തിലും സന്ദാർഭാനുസൃതമായ രസം സ്ഫുരിക്കാൻ പ്രത്യേകം സഹായിക്കുന്നു. ആ വഴിക്കു് സ്വാഭാവികമായിത്തന്നെ അയാളുടെ കണ്ണിലും മുഖത്തും മററും രസസ്ഫുരണത്തിനു് വളരെയധികം എളുപ്പം ഉണ്ടാവുകയും ചെയ്യുന്നു.

ആഹാര്യാഭിനയ വിഷയത്തിലും കഥകളിയിൽ, കൂടി_യാട്ടത്തിൽ നിന്നു് ചില വ്യത്യാസങ്ങൾ വരുത്തിയിട്ടുണ്ടു്. പച്ച, കത്തി, കരി, ചുകന്നതാടി, വെള്ളത്താടി ഇവയെല്ലാംകൂടിയാട്ടത്തിലും ഉണ്ടെങ്കിലും അവയിൽ അല്പാ_ല്പഭേദം കഥകളിയിൽകാണാം. അതുപോലെ 'അണിയലം' എന്നു പറയുന്ന മെയ്ക്കോപ്പു് മുതലായതിലും ഉട്ടത്തുകെട്ടുന്നതിലും കുറെ പരിഷ്കാരം വരുത്തിയിട്ടുണ്ടു്. സ്ത്രീവേഷസംവിധാനത്തിൽ സ്ത്രീത്വം കുറെക്കൂടി പ്രകടമാവുന്ന വിധത്തിൽ വലിയ മാററംതന്നെ ചെയ്തിട്ടുണ്ടു്. കൂടിയാട്ടത്തിൽ മുഖത്തു ചുകന്ന ചായില്ല്യം തേച്ചും ഒരുതരം മുടിവെച്ചുമാണു് സ്ത്രീ വേഷം പ്രവേശിക്കുന്നതു്. അതി

നേക്കാൾ അധികം ലളിതവും സ്ത്രീ സ്വഭാവത്തിനു യോജി ച്ചതുമാക്കിത്തീർത്തിട്ടുണ്ടു് കഥകളിയിൽ ആ വേഷം.

ആംഗികാഭിനയത്തിൽപെട്ട നൃത്തത്തിനും കൂടിയാട്ട ത്തിൽ നിന്നു് പല വ്യത്യാസങ്ങളും കഥകളിയിൽ വരു ത്തിയിട്ടുണ്ടു്. താണ്ഡവം, ലാസ്യം എന്നു രണ്ടുതരം നൃത്തമു ള്ളതിൽ ലാസ്യപ്രധാനമാണു് കഥകളിയിലേ നൃത്തങ്ങൾ. മുട്ടിനുമീതേ കാലുയർത്തിക്കൊണ്ടുള്ള താണ്ഡവനൃത്തം ഈ കലയിൽ ഒരിക്കലും പ്രയോഗിക്കാവുന്നതല്ല. എന്നു മാത്ര മല്ല, വെറുതെ നില്ക്കുന്ന സന്ദർഭത്തിൽപോലും രണ്ടുകാല ടിയും അല്പം അകത്തേക്കു വളച്ചു നില്ക്കണമെന്നാണു് നിയമം.

ഇങ്ങനെയുള്ള ഈ വിശിഷ്ടകലക്കു് സമുചിതമായ രൂപംകൊടുത്തിട്ടുള്ളതു് കൊല്ലവർഷം 750-നും 850-നും മദ്ധ്യത്തിൽ ജീവിച്ചിരുന്ന വടക്കൻ കോട്ടയത്തേ ഒരു തമ്പു രാനാണെന്നാണു് പലതരം തെളിവുകൾകൊണ്ടും കാണുന്ന തു്. മാനവേദൻ സാമൂതിരിപ്പാട്ട് 'കൃഷ്ണനാട്ട'മെന്ന നൃത്ത നാടകം നിർമ്മിച്ച കാലത്തിനടുത്തുതന്നെ ഇതും സംഭവി ച്ചിരിക്കാനാണു സാദ്ധ്യത. കൊട്ടാരക്കരത്തമ്പുരാൻ രാമായ ണം കഥ എട്ടുദിവസത്തെ കഥകളിയായി നിർമ്മിച്ചു് നട പ്പാക്കിയതിനുശേഷമാണു് കേരളത്തിൽ പരക്കെ കഥകളി പ്രസ്ഥാനം പ്രചരിച്ചതെന്നും കരുതിവരുന്നുണ്ടു്. അതെ ങ്ങിനെയായാലും ഇതുവരെ അനവധി കഥകളി ഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും, തുഞ്ചത്തു് ആചാര്യൻെറ കിളിപ്പാ ട്ടിനോട്ടു് കിടപിടിക്കത്തക്ക ഒരു കിളിപ്പാട്ടോ, കുഞ്ചൻ നമ്പ്യാരുടെ തുള്ളലിനോട്ടു് ഉപമിക്കത്തക്ക ഒരു തുള്ളലോ ഉണ്ടായിട്ടില്ലാത്തതുപോലെ കഥകളി പ്രസ്ഥാനത്തിൻെറ ഉപജ്ഞാതാവായ കോട്ടയത്തുതമ്പുരാൻെറ ബകവധം,

കിർമ്മീരവധം, കല്യാണസൗഗന്ധികം, കാലകേയവധം എന്നീ നാലുകഥകളെപോലെ കഥകളിക്കലെയ്യ വേണ്ട ഗുണങ്ങളെല്ലാം തികഞ്ഞൊരു ഗ്രന്ഥം ഇതുവരെ ഉണ്ടായി കണ്ടിട്ടില്ല.

---

# അദ്ധ്യായം 2

"പച്ചയാം വിരിപ്പിട്ട സഹ്യനിൽ തലവച്ചും സ്വച്ഛാബ്ധിമണൽത്തിട്ടാം പാദോപധാനംപൂണ്ടും" നീണ്ടുനിവർന്നുകിടക്കുന്ന കേരളം വിവിധകലകളുടെ ഒരു വിഹാരരംഗമാണ്. ഭഗവതിപ്പാട്ട്, തീയ്യാട്ട്, പാന, വേട്ടക്കാരൻപാട്ട്, കണിയാർകളി, മുടിയേററു്, കുറത്തിയാട്ടം, മോഹിനിയാട്ടം, ചാക്യാർകൂത്ത്, തിരുവാതിരക്കളി, ചാത്തിരക്കളി (ശാസ്ത്രക്കളി) തുള്ളൽ, കഥകളി എന്നീ വിവിധകലാരൂപങ്ങളെല്ലാംതന്നെ ഈ മണ്ണിൽ മുളച്ചുവളർന്നവയാണ്. ഇവയെ കൂലങ്കഷമായി പരിശോധിച്ചാൽ കേരളീയർ അതിപുരാതനകാലം മുതല്ക്കുതന്നെ നൃത്തപ്രിയരും ഗാനപ്രിയരും ആയിരുന്നു എന്നു കാണാൻ കഴിയും. ചിരന്തനമായ ഈ നൃത്തഗാനാസക്തിയുടെ ക്രമപ്രവൃദ്ധവും സുസംസ്കൃതവുമായ രൂപങ്ങളാണ് കേരളകലകളെന്നു ചുരുക്കിപ്പറയാം.

ദ്രാവിഡ വർഗ്ഗത്തിൽപെട്ട നാഗന്മാരാണ് കേരളത്തിലെ ആദിവാസികൾ എന്നു പറയപ്പെടുന്നു. സ്വന്തമായൊരു സംസ്കാരവും സാമൂഹ്യജീവിതബോധവുമുള്ളവരായിരുന്നു ഇക്കൂട്ടർ. ആര്യന്മാരുടെ ആഗമനം ഇവരുടെ ഇടയിൽ ചില ചലനങ്ങൾ ഉളവാക്കി. ആര്യന്മാരുടെ ആകാരസൗഷ്ഠവവും തേജോവിശേഷവും സംസ്കാരവൈശിഷ്ട്യവും

നാഗന്മാരെ ഹൃദാദാകർഷിച്ചു. ക്രമേണ ആര്യദ്രാവിഡ സങ്കരമായ ഒരു നൂതന സംസ്കാരവും പാരമ്പര്യവും ഇവിടെ സംജാതമായി. സാമൂഹ്യജീവിതവ്യവസ്ഥിതിയിലും വേഷഭൂഷാദികളിലും എന്നു വേണ്ട മനുഷ്യത്വത്തിൻെറ സമസ്ത മണ്ഡലങ്ങളിലും വെളിച്ചം വീശിയ ഒരു പ്രത്യേക സംസ്കാരം കേരളത്തിൻെറ മണ്ണിൽ വേരൂന്നിവളൎന്നു പച്ച പിടിച്ചു. ആ സംസ്കാര മഹീരുഹത്തിൻെറ ഉത്തമഫലമാണു് കഥകളി.

മേൽ പ്രസ്താവിച്ച കലാരൂപങ്ങളെല്ലാം മതപരമായ ഒരു പ്രത്യേക അന്തരീക്ഷത്തിലാണു് വളൎന്നുവന്നതു്. കഥകളിയിൽ അങ്ങേ അററം സ്വാധീനംചെലുത്തിയിട്ടുള്ള കൂത്തും കൂടിയാട്ടവും ഇത്തരം മതസംബന്ധമായ ആവശ്യങ്ങൾ നിറവേററാൻ സൃഷ്ടിക്കപ്പെട്ടവയാണു്. ആര്യന്മാർ തങ്ങളുടെ മതം, പുരാണം, വേദം, ശാസ്ത്രം മുതലായവ കേരളീയരുടെ ഇടയിൽ പ്രചരിപ്പിക്കുന്നതിനും അതോടൊപ്പം തന്നെ അറിവും ആനന്ദവും നൽകുന്നതിനും പററിയ ഒരു മാൎഗ്ഗം ചിന്തിച്ചു. അതിന്റെ പരിണതഫലങ്ങളാണു് കൂടിയാട്ടവും ചാക്യാർകൂത്തും. ചാക്യാന്മാർ (ശ്ലാഘ്യന്മാർ) ഒരു പ്രത്യേക സമുദായമാണു്. ഇവർ ആദ്യമാദ്യം സംസ്കൃത നാടകങ്ങൾ അതേപടി രംഗത്തു് അഭിനയിക്കയായിരുന്നു ചെയ്തിരുന്നതു്. ഭരതൻെറ നാട്യശാസ്ത്രം അനുസരിച്ചുള്ള ചതുർവിധാഭിനയങ്ങൾ കൂട്ടിയിണിക്കിക്കൊണ്ടുള്ള ഈ കൂടിയാട്ടത്തിനു പുറമേ കുറെക്കൂടി സരളവും ഫലിത സമ്മിശ്രവുമായ ഒരു കലാരൂപം അതിൽ നിന്നുണ്ടായി. അതാണു് കൂത്തു്. പുരാണകഥകളെ ഉപജീവിച്ചുണ്ടാക്കിയിട്ടുള്ള സംസ്കൃത പ്രബന്ധങ്ങളിലേയും ചമ്പുക്കളിലേയും പദ്യങ്ങൾ മധുരമായി ചൊല്ലുകയും സരസ

മായി അർത്ഥം വ്യാഖ്യാനിച്ചു പറയുകയും ചെയ്യുന്ന സമ്പ്രദായമാണു് കൂത്തു്.

കൂടിയാട്ടത്തിൻെറ കുറെക്കൂടി പരിഷ്കൃതമായ ഒരു രൂപമെന്ന നിലയ്ക്കാണു് അഷ്ടപദിയാട്ടം ആവിർഭവിച്ചതു്. കവി സാർവ്വഭൗമനായ ജയദേവരുടെ ഗീതഗോവിന്ദത്തെ അവലംബിച്ചു നിർമ്മിച്ചതാണു്. ശൃംഗാരപ്രധാനമായ ഈ നൃത്തവിശേഷം. ഈ അഷ്ടപദിയാട്ടത്തിൻെറ നൃത്തഗീതവാദ്യസമ്മിശ്രമായ പശ്ചാത്തലത്തിലൂടെയുള്ള വളർച്ചയാണു് കൃഷ്ണനാട്ടത്തിൽ കാണുന്നതു്. അഷ്ടപദിയാട്ടത്തിൻേറയും കൃഷ്ണനാട്ടത്തിൻേറയും മറെറാരനുകരണമായ രാമനാട്ടത്തിൻേറയും അത്ഭുതാവഹമായ വികാസമാണല്ലോ കഥകളി.

കൃഷ്ണനാട്ടത്തിൻെറ അനുകരണമാണോ രാമനാട്ടം എന്ന കാര്യം ഇന്നും ധക്കവിഷയമാണു്. രാമനാട്ടത്തിന്റെ ഉത്ഭവത്തെ സംബന്ധിച്ചും ഭാഷാചരിത്രകാരന്മാരുടെ ഇടയിൽ വളരെയധികം അഭിപ്രായവ്യത്യാസങ്ങളുണ്ടു്. രാമനാട്ടത്തിനുശേഷമാണു് കൃഷ്ണനാട്ടം ഉണ്ടായതെന്നും രാമനാട്ടം തമിഴ്നാട്ടിലുള്ള തെരുക്കൂത്തു്, വേടനാടകം എന്നിവയെ അനുകരിച്ചുകൊണ്ടുള്ള ഒരു നാടോടിനാടകമാണെന്നും മററും ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ടു്. എന്തായാലും രാമനാട്ടത്തിൻെറ ഉപജ്ഞാതാവു് കൊട്ടാരക്കരത്തമ്പുരാനാണെന്നുള്ളതിൽ പക്ഷാന്തരമില്ല. പക്ഷേ അദ്ദേഹത്തിൻെറ ജീവിതകാലത്തെപ്പററിയും ഗുരുനാഥനെപ്പറ്റിയും ഉള്ള വാദം ഇന്നും അവശേഷിക്കുന്നു. രാമനാട്ടത്തിൻെറ കർത്താവായ കൊട്ടാരക്കരത്തമ്പുരാൻ രോഹിണീനാളിൽ ജനിച്ച വഞ്ചീശ്വരനായ ഒരു വീരകേരളധർമ്മരാജാവിന്റെ മൂത്തമകനും ശങ്കരകവിയുടെ ശിഷ്യനും ആണെന്നു് രാമനാട്ട

ത്തിലെ "പ്രാപ്താനന്താഘനശ്രീയഃ" എന്ന മംഗളശ്ലോകം തെളിയിക്കുന്നുണ്ട്.

എങ്ങനെയൊക്കെ സമത്ഥിച്ചാലും കൃഷ്ണനാട്ടവും ഇന്നത്തെ കഥകളിയും തമ്മിൽ പല കാര്യങ്ങളിലും സാമ്യമുണ്ടെന്നു സമ്മതിക്കാതെ വയ്യ. രാമനാട്ടത്തിൻെറ ഉൽപത്തിയെക്കുറിച്ച് വിചരിക്കുന്നതിന്ന് മുൻപ് അതിൻെറ നിമ്മാണത്തിനു പ്രചോദനം നൽകിയതെന്നു് അവകാശപ്പെടുന്ന കൃഷ്ണനാട്ടത്തിൻെറ ഉത്ഭവത്തെക്കുറിച്ചുള്ള ഐതിഹ്യവുംകൂടി അറിഞ്ഞിരിക്കേണ്ടതാവശ്യമാണു്.

മാനവേദൻ എന്ന സാമൂതിരിരാജാവു് തൻെറ സമകാലികനും പ്രാണസ്നേഹിതനും ഭക്തശിരോമണിയുമായ വില്വമംഗലത്തു സ്വാമിയാക്ക് ശ്രീകൃഷ്ണഭഗവാൻ പ്രത്യക്ഷപ്പെടുന്നുണ്ടെന്നറിഞ്ഞു് സ്വാമിയെ കാണാൻ ചെന്നു, ഭക്തവത്സലനായ ഭഗവാനെ തനിക്കും കാണിച്ചുതരണമെന്നു് സാമൂതിരി അഭ്യത്ഥിച്ചു. പൂജാസമയത്തു്, തന്നെ തൊട്ടുനിന്നു നോക്കിക്കൊള്ളുവാൻ സ്വാമിയാർ അരുളിചെയ്തു. അങ്ങിനെചെയ്തപ്പോൾ ഉണ്ണിക്കൃഷ്ണൻ പൂജാപാത്രങ്ങളും തട്ടിക്കളിച്ചുകൊണ്ടു് സ്വാമിയാരുടെ മുമ്പിൽ വിളയാടുന്നതു് സാമൂതിരിക്കു് ദശിക്കുവാൻ കഴിഞ്ഞു. ഭക്തിസാഗരത്തിൽ ആണ്ടുമുങ്ങിയ സാമൂതിരി ആ ശ്യാമളവിഗ്രഹത്തെ കടന്നു പിടിക്കുവാൻ ശ്രമിച്ചപ്പോൾ "അതു വില്വമംഗലം പറഞ്ഞിട്ടില്ല" എന്നരുളിച്ചെയ്തു് ഭഗവാൻ അന്തർദ്ധാനം ചെയ്തുവത്രെ. ആ പീലിത്തിരുമുടിയിൽ നിന്നു് രണ്ടുനാലു പീലികൾമാത്രം സാമൂതിരിയുടെ കയ്യിൽ അവശേഷിച്ചു. സാമൂതിരി വല്ലാതെ വിഷണ്ണനായി അത്യധികമായ ഭക്തി പാരവശ്യംകൊണ്ടു് അറിയാതെ താൻ ചെയ്തുപോയ അപരാധം അദ്ദേഹത്തെ അത്യധികം വേദനിപ്പിച്ചു. അതിനു പ്രായശ്ചിത്തമായി ആ പീലി

കളംകൂടിച്ചേർത്ത് ഒരു പീലിത്തിരുമുടി അദ്ദേഹം നിർമ്മിച്ചു. ഭഗവൽകഥാസംബന്ധിയായ ഒരു കളിയും ഏറ്റെടുത്തി. ഇങ്ങനെയാണത്രേ കൃഷ്ണനാട്ടത്തിന്റെ ഉത്ഭവം. ഭാഗവതത്തിൽ ദശമംമുതലുള്ള കഥാഭാഗത്തെ അവതാരം കാളിയമർദ്ദനം, രാസക്രീഡ, കംസവധം, സ്വയംവരം, ബാണയുദ്ധം, വിവിദവധം, സ്വർഗ്ഗാരോഹണം എന്നിങ്ങനെ എട്ട കഥകളാക്കിത്തിരിച്ചിരിക്കുകയാണ് കൃഷ്ണനാട്ടത്തിൽ.

നൃത്തഗീതവാദ്യസമ്മിളിതമായ കൃഷ്ണനാട്ടത്തിന്റെ ആവിർഭാവം ഒരു പുതുമയായിരുന്നുവെങ്കിലും ദക്ഷിണകേരളത്തിൽ അതത്രപ്രചരിച്ചിരുന്നില്ല. ഈ കലാരൂപത്തെപ്പററി കേട്ടറിഞ്ഞ കൊട്ടാരക്കരത്തമ്പുരാൻ ഒരു പള്ളിക്കെട്ടടിയന്തിരാഘോഷത്തിനു് കൃഷ്ണനാട്ടസ്സംഘത്തെ അയച്ചുകൊടുക്കണമെന്നു് സാമൂതിരിയോടപേക്ഷിച്ചു. പക്ഷേ സാമൂതിരിയും പെരുമ്പടപ്പുസ്വരൂപവും (കൊച്ചിയും) തമ്മിൽ സ്വരച്ചേർച്ചയില്ലാതിരുന്നതിനാലും കൊട്ടാരക്കരയ്ക്കുള്ളവഴി കൊച്ചിയിൽക്കൂടിയായതിനാലും സാമൂതിരി ഈ ക്ഷണം നിരസിച്ചു. ഏതോ ഒരു കൊച്ചിരാജാവു് കംസവധം കളിച്ചുകൊണ്ടിരിക്കെ ശ്രീകൃഷ്ണബലരാമന്മാരെ പരീക്ഷിക്കാൻ ഒരു കൊമ്പനാനയെ വഴിയിൽ നിർത്തിയെന്നും ആനയെ ശ്രീകൃഷ്ണബലരാമന്മാർ മസ്തകത്തിൽ ചവുട്ടി കൊമ്പു പിടിച്ചുപറിച്ച് കൊന്നുവെന്നും അതിനുശേഷം ദക്ഷിണദേശങ്ങളിലേയ്ക്കു് കൃഷ്ണനാട്ടസ്സംഘത്തെ സാമൂതിരി അയയ്ക്കാറില്ലെന്നും ഉള്ള ഐതിഹ്യവും ഇവിടെ സ്മർത്തവ്യമാണ്. എങ്ങിനെ ആയാലും സാമൂതിരിയുടെ പരസ്യമായ മറുപടി 'തെക്ക് ഈ കല ആസ്വദിക്കത്തക്ക ആളുകളില്ല. എന്നായിരുന്നുവത്രെ. നിന്ദാഗർഭവും ഔദ്ധത്യപൂർണ്ണവുമായ ഈ മറുപടി തമ്പുരാനെ വല്ലാതെ ചൊടി

പ്പിച്ചു. "എന്നാൽ അവിടത്തെ കൃഷ്ണനാട്ടത്തിനു പകരം ഇവിടെ ഒരു രാമനാട്ടം നടക്കട്ടെ" എന്ന് അദ്ദേഹം തീരുമാനിച്ചു. ഇങ്ങനെയാണ് രാമനാട്ടം ഉണ്ടായതെന്നു പറയപ്പെട്ടന്നു, കൊട്ടാരക്കരത്തമ്പുരാൻ, കൃഷ്ണനാട്ടത്തിൻെറ കർത്താവു് ചെയ്തതുപോലെ, രാമായണത്തെയും എട്ടു കഥകളാക്കി തിരിച്ചു. ഈ ഐതിഹ്യങ്ങളെല്ലാം കഴമ്പില്ലാത്തവയാണെന്നു് ശ്രീ. ആററൂർ കൃഷ്ണപ്പിഷാരടി "കോട്ടയം കഥകളി" യുടെ അവതാരികയിൽ പ്രസ്താവിച്ചുകാണുന്നുണ്ടു്, ഏതുവിധമായാലും രാമനാട്ടത്തിനു് കൂടിയാട്ടം, അഷ്ടപദിയാട്ടം, കൃഷ്ണനാട്ടം എന്നിവയോടു് കടപ്പാടുണ്ടെന്നുള്ളതു് വ്യക്തമാണു്. ഉദ്ദേശ്യം, കഥാവസ്തു, ശ്ലോകദണ്ഡകാദികൾ, പദാത്ഥാഭിനയം എന്നിവ കൂടിയാട്ടത്തേയും, തോടയം. അഷ്ടപദിയാട്ടത്തേയും, വേഷരീതി, അഭിനയസമ്പ്രദായം എന്നിവ കൃഷ്ണനാട്ടത്തേയും അനുകരിക്കുന്നുണ്ടെന്നുള്ളതു് നിർവ്വിവാദമാണു്.

നമ്പൂതിരിമാരുടെ ഇടയിൽമാത്രം നടപ്പുണ്ടായിരുന്ന "ചാത്തിരക്കളി"യും, [ശാസ്ത്രക്കളി, യാത്രകളി, സംഘക്കളി, പാനേങ്കളി എന്നീ പേരുകളുമുണ്ടു്.] തെക്കൻ കർണ്ണാടകത്തിലെ യക്ഷഗാനവും തമിഴരുടെ തെരുക്കൂത്തും തെലുങ്കരുടെ വീഥിനാടകവും തഞ്ചാവൂരിലെ ഭാഗവതമേളനാടകവും ആന്ധ്രാനിവാസികളുടെ കുച്ചുപ്പുടിയും കഥക്, മണിപ്പുരിമുതലായ മററു ഭാരതീയ നൃത്തങ്ങളും രാമനാട്ടത്തിൻെറ ഉത്ഭവത്തിലും ഉയർച്ചയിലും സ്വാധീനം ചെലുത്തിയിട്ടില്ലെന്നു പറയാൻ വയ്യ. പരസ്പരസമ്പക്കവും സഹവാസവുംകൊണ്ടു് സ്വഭാവസംസ്കാരങ്ങൾ അന്യോന്യം ഉൾക്കൊള്ളുന്നതുപോലെ, ഭാരതീയ ദൃശ്യകലകളുടേയും നല്ല വശങ്ങൾ ഉൾക്കൊണ്ടുകൊണ്ടായിരിക്കണം കഥകളിയും രൂപംപൂണ്ടതു്. വടക്കേ മലബാറിലുള്ള തിറയാട്ടം, മുടി

യേററു് എന്നീ ദൃശ്യകലകൾ വേഷവിധാനത്തെ സംബ ന്ധിച്ചിടത്തോളം കഥകളിയുമായി ബന്ധമുള്ളവയാണു്. പാലക്കാട്ടും അതിൻെറ പരിസരങ്ങളിലും നിലവിലുണ്ടായി രുന്ന മീനാക്ഷികല്യാണം, കംസനാടകം എന്നിവയും കഥകളിയുടെ സാങ്കേതികവശങ്ങൾ ഉൾക്കൊണ്ടിരുന്നവ യായിരുന്നെന്നു പറയപ്പെടുന്നു. അങ്ങനെ നോക്കുകയാണെ ങ്കിൽ മിക്ക കേരളീയകലകളേയും വിശദമായി പഠിച്ചു്, അവയുടെ നല്ല വശങ്ങളെല്ലാം സ്വീകരിച്ചു് മോടിവരുത്തി മെച്ചപ്പെട്ട ഒരു നവീനകല ഊട്ടിവളർത്തിയതാണു് കഥ കളി എന്നു കാണാൻ കഴിയും.

ഇനി രാമനാട്ടത്തിൻെറ വളർച്ച പരിശോധിക്കാം. രാമനാട്ടം പ്രാരംഭദശയിൽ വാചികാഹാര്യാഭിനയങ്ങൾ മാത്രം സ്വീകരിച്ചുകൊണ്ടുള്ള നൃത്തഗാനസമ്മിളിതമായ ഒരു കലയായിരുന്നു. ആദ്യം മുന്നിൽ വിളക്കുവച്ചു് തിര ശ്ശീല പിടിച്ചു് അതിനു പുറകിൽ തോടയവും പിന്നീടു് രംഗംരംഗമായി കഥയുടെ അഭിനയവും ആയിരുന്നു ഇ വർ നടത്തിയിരുന്നതു്. വേഷക്കാരൻ ചൊല്ലുന്ന പദ ങ്ങൾ ഏററുപാടുവാൻ പിന്നിൽ ഒരു പാട്ടുകാരനുംകൂടി ഉണ്ടാവും. മദ്ദളം മാത്രമേ അന്നു വാദ്യമായി ഉപയോ ഗിച്ചിരുന്നുള്ളു. രാമലക്ഷ്മണന്മാക്കു് മുഖത്തു് നീലയും സ്ത്രീ·വേഷങ്ങൾക്കും മുനിമാക്കും വെള്ളമനയോലയും രാവ ണൻ, ബാലി, മുതലായവക്കു് ചേർച്ചയുള്ള കൃത്രിമ മുഖംമൂടികളും ഉപയോഗിച്ചിരുന്നു. പുരുഷവേഷങ്ങൾ ക്കെല്ലാം കിരീടങ്ങളും സാമാന്യം എല്ലാവേഷങ്ങൾക്കും കൃത്രിമാഭരണങ്ങളും ഉടുത്തുകെട്ടും ഉണ്ടായിരുന്നു. അങ്ങിനെ കൂടിയാട്ടം തുടങ്ങിയുള്ള ദൃശ്യകലകളുടെ ചുവടുപിടിച്ചു നടന്ന രാമനാട്ടത്തെ തനിക്കു താൻ പോരിമയോടെ തലയു യർത്തി നില്ക്കത്തക്ക ഒരു സുന്ദരനാട്യകലയായി സംസ്കരിച്ചെ

ട്ടത്തു് സകല കലാവല്ലഭനും നാട്യകലാപ്രണയിയുമായി രുന്ന വെട്ടത്തു തമ്പുരാനായിരുന്നു. രാമനാട്ടം ദക്ഷിണ കേരളത്തിൽനിന്നു് ഉത്തരകേരളത്തിലേയ്ക്കു് പ്രചരിച്ച തോടെ ഉത്തരോത്തരം പരിഷ്കരിക്കപ്പെട്ടു എന്നു പറയാം.

രാമനാട്ടത്തെ അഭിനയപ്രധാനമായ ഒരു ഉത്തമകല യായി രൂപാന്തരപ്പെടുത്തി എന്നതാണു് ''വെട്ടത്തുസമ്പ്ര ദായം'' കഥകളിക്കു നൽകിയ പ്രശംസനീയമായ സംഭാവന. അഭിനേതാക്കൾ വാചികാഭിനയം ഉപേക്ഷിച്ച് ആംഗി കാഭിനയങ്ങൾകൊണ്ടു് പദങ്ങളിലെ ആശയങ്ങൾ ആവി ഷ്കരിക്കണമെന്നു വച്ചതാണു് 'വെട്ടത്തുസമ്പ്രദായ'ത്തിലെ 'പ്രധാന പരിഷ്കാരം. മുഖത്തു പച്ച തേയ്ക്കുക, കണ്ണു് വാലി ട്ടെഴുതി ചുണ്ടപ്പൂവിട്ടു ചുവപ്പിക്കുക, അസുരന്മാക്കു മുഖംമൂടി കൾക്കു പകരം മുഖത്തു പച്ചതേച്ചു മീശവരയ്ക്കുക, വാനര ന്മാക്കു മുഖം ചുവപ്പിക്കുക, രാവണബാലി സുഗ്രീവന്മാക്കു് നീണ്ട ചുവന്ന താടിവരയ്ക്കുക, മഹർഷി, ബ്രാഹ്മണൻ മുതലായ മിനുക്കുവേഷങ്ങളല്ലാത്തവയ്ക്കൊക്കെ കുപ്പായങ്ങളും ഉത്തരീയങ്ങളും കച്ചചുററിയ ഉടുത്തുകെട്ടും ഉണ്ടായിരി ക്കുക. സ്ത്രീവേഷങ്ങൾക്കു് ഞെറിഞ്ഞുടുപ്പു് ഉപയോഗി ക്കുക എന്നിവ വെട്ടത്തു രാജാവു് ആഹാര്യത്തിൽ വരു ത്തിയ പരിഷ്കാരങ്ങളാണു്. തോടയത്തിനുശേഷം പുറ പ്പാടു സൃഷ്ടിച്ചതും അസുരന്മാക്കു് തിരനോട്ടവും അവരുടെ ആട്ടത്തിനു് മദ്ദളത്തോടൊപ്പം ചെണ്ടയുംകൂടി വേണമെന്നു വച്ചതും വെട്ടത്തു രാജാവായിരുന്നു.

രാമായണം കഥയുടെ വർണ്ണനാതീതമായ ഭക്തിമാഹാ ത്മ്യവും തൌര്യത്രികത്തിന്റെ ശ്രവണമധുരമായ മേള ക്കൊഴുപ്പും സാധാരണക്കാരെക്കൂടി ആകർഷിക്കുന്നതായിരു ന്നതിനാൽ രാമനാട്ടത്തിനു കേരളത്തിലങ്ങോളമിങ്ങോളം

വളരെവേഗം പ്രചാരം സിദ്ധിച്ചു. വെട്ടത്തുതമ്പുരാൻ വാചികാഭിനയത്തിനുപകരം ആംഗികാഭിനയത്തിനു പ്രാധാന്യം നൽകിയെങ്കിലും രാമനാട്ടം നൃത്തപ്രധാനമായ ഒരു കലയായിത്തന്നെ നിലനിന്നു. കൊട്ടാരക്കരവിട്ടു പരന്നതോടു കൂടി "കുറിച്ചി"ദേശക്കാർ രാമനാട്ടത്തിൽ സ്വല്പം ചില ഭേദഗതികൾ വരുത്തി. രംഗത്തു് പാട്ടുകാരായി രണ്ടുപേർ വേണമെന്നും അവരിൽ പ്രധാനി രംഗത്തെ ഭരിക്കത്തക്കവണ്ണം നടന്റേയും മേളക്കാരുടേയും താളത്തെ നിയന്ത്രിച്ചുകൊണ്ടു പാടണമെന്നും മറ്റൊരാൾ ശ്രുതിപിടിക്കുകയും ഇലത്താളം പിടിച്ചു് മേളക്കൊഴുപ്പുണ്ടാക്കുകയും ചെയ്യണമെന്നുമുള്ളതാണു് ഈ പരിഷ്ക്കാരം. ഇവക്കു് 'പൊന്നാനി', 'ശങ്കിടി' എന്ന പേരുകൾ ഉത്തരകേരളത്തിൽനിന്നും കിട്ടിയതാണത്രെ.

ഭരതമുനിപ്രണീതമായ നാട്യശാസ്ത്രത്തെ അവലംബിച്ചുകൊണ്ടുള്ള ശാസ്ത്രീയാഭിനയം ചാക്യാന്മാരുടെ കൂടിയാട്ടത്തിലാണു് അധികമായി പ്രകടിതമായതെങ്കിലും, കഥകളിയിൽ സാത്വികാദി ചതുർവ്വിധാഭിനയങ്ങളിൽ ഓരോന്നിനും പ്രാധാന്യം കൊടുത്തുകൊണ്ടുള്ള വെട്ടത്തുരാജാവിന്റെ പരിഷ്ക്കരണം അഭിനയവിധേയമായ വസ്തുവിനു് കാവ്യഗുണംകൂടിവേണമെന്നു സമർത്ഥിച്ചു. ഈ പരിണാമവിശേഷങ്ങളെ വേണ്ടവിധം കോർത്തിണക്കിയതു് കോട്ടയത്തു തമ്പുരാനായിരുന്നു. അങ്ങിനെ കഥകളിയെ ഒരു വിശേഷതരകലയാക്കി ഉയർത്തിയതിൽ ഗണനീയമായ ഒരു പങ്കുവഹിച്ച മഹാനാണു് കോട്ടയത്തു തമ്പുരാൻ.

ഈശ്വരനെ പശ്ചാത്തലത്തിൽ നിർത്തിക്കൊണ്ടു് മനുഷ്യനെ നാട്യവേദിയിലേയ്ക്കു കൊണ്ടുവന്നു എന്നുള്ളതാണു് തമ്പുരാന്റെ പ്രശംസാർഹമായ ഒരു പരിഷ്ക്കരണം.

പാണ്ഡവന്മാരെ കഥാനായകന്മാരാക്കി മാനവസമുദായത്തിന്റെ വികാരവിചാരങ്ങളെ വ്യഞ്ജിപ്പിക്കത്തക്ക ഗുണപൌഷ്കല്യമുള്ള ആട്ടക്കഥകൾ രചിച്ചതു് തമ്പുരാന്റെ മറെറാരു നേട്ടമായിരുന്നു. ശ്രവണസുന്ദരവും കോമളപദാവലീവിലസിതവുമായ കവിതയാലും ഭാവപൂർണ്ണമായ സംഗീതത്താലും കഥകളിക്കു് അദ്ദേഹം ഓജസ്സും തേജസ്സും പ്രദാനംചെയ്തു് നായികാനായകന്മാരിലൂടെ, രസരാജനായ ശൃംഗാരത്തിനു് പതിഞ്ഞാടാൻ ശൃംഗാരപ്പദം സൃഷ്ടിച്ചതും പുറപ്പാടിനുശേഷം "മഞ്ജുതരകുഞ്ജതലകേളിസദനേ" എന്ന അഷ്ടപദിഗാനത്തോടെ മേളപ്പദം മേളിപ്പിച്ചതും തമ്പുരാന്റെ ഔചിത്യബോധമാണു്. കൂടിയാട്ടവേഷങ്ങളെ അനുകരിച്ചു് തേച്ച വേഷങ്ങൾക്കു് കുറച്ചുകൂടി വലിപ്പമുള്ള ചുട്ടിയും കൂടുതൽ ഭംഗിയുള്ള കിരീടങ്ങളും, കൃഷ്ണനു് കൃഷ്ണനാട്ടത്തിലേതുപോലെയുള്ള മുടിയും ചുവന്നതാടികൾക്കു വലിപ്പമുള്ള കുററിച്ചാമരവും മുമ്പുണ്ടായിരുന്ന വെളുത്ത ഉത്തരീയങ്ങളോടുകൂടി ചുകന്ന ഉത്തരീയവും ചേർത്തതായിരുന്നു ആഹാര്യാഭിനയത്തിനു തമ്പുരാൻ നൽകിയ സംഭാവനകൾ. തമ്പുരാന്റെ ഈ പരിഷ്കാരങ്ങൾക്കാണു് "കല്ലടിക്കോടൻ" സമ്പ്രദായമെന്നു പറയുന്നതു്. കല്ലടിക്കോടൻ സമ്പ്രദായത്തിന്റെ ഉപജ്ഞാതാവു് ഒരു കല്ലടിക്കോട്ടു് നമ്പൂതിരിയാണെന്നും പക്ഷാന്തരമുണ്ടു്. ഇന്നു കാണുന്ന 'വടമുടി' തമ്പുരാനുശേഷം കല്ലടിക്കോടൻ സമ്പ്രദായക്കാർ ഉണ്ടാക്കിയതാണു്.

കഥകളിക്കു് ഇന്നുണ്ടായിട്ടുള്ള സർവ്വതോമുഖമായ സമുൽക്കർഷത്തിന്റെയും പരിഷ്കാരത്തിന്റേയും ഉപജ്ഞാതാവു് കപ്ലിങ്ങാട്ടു നമ്പൂതിരിയാണെന്നു നിസ്സംശയം പറയാം. അനുപമസുന്ദരമായ കഥകളിയിലെ നൃത്യശില്പത്തിന്റെ സൗഭാഗ്യം സമ്പൂർണ്ണമാക്കിയതു് കപ്ലിങ്ങാട്ടു

നമ്പൂതിരിയാണു്. ആഹാര്യാഭിനയത്തിൽ കൂടുതൽ ശ്രദ്ധ ചെലുത്തിയതുമൂലം കഥാപാത്രങ്ങൾക്കു് അമാനുഷമായ രൂപപരിവേഷം നൽകുന്നതിൽ അദ്ദേഹം അങ്ങേഅററം വിജയിച്ചു. കഥകളിയുടെ എല്ലാ അംഗങ്ങളിലും അദ്ദേഹം കൈവച്ചിട്ടുണ്ടു്. രസാവിഷ്ക്കരണത്തിനനുയോജ്യമായി സംഗീതവാദ്യങ്ങൾ പ്രയോഗിക്കണമെന്നും, നൃത്തങ്ങൾക്കു മാത്രം പോരാ, നാട്യത്തിനും കൈകൾക്കും താളമേളങ്ങളെക്കൊണ്ടു മോടികൂട്ടണമെന്നും ഇദ്ദേഹം നിശ്ചയിച്ചു. അഭിനയങ്ങളിൽ സാത്വികത്തിനു പ്രാധാന്യം നൽകി. രസഭാവപ്രകടനത്തിനു കൂടുതൽ സൗകര്യമുണ്ടാക്കത്തക്കവിധത്തിൽ ചുട്ടി പരിഷ്കരിച്ചു. കത്തി, താടി എന്നീവേഷങ്ങൾക്കു് നെററിയിലും മൂക്കത്തും ചുട്ടിപ്പൂവുവേണമെന്നും കേശഭാരം ഉണ്ടായിരിക്കണമെന്നും തീർച്ചയാക്കി. സ്ത്രീവേഷങ്ങളെപ്പോലെതന്നെ മുനിമാർക്കും വെള്ളമനയോലയും പ്രത്യേക മുടിയും നടപ്പാക്കി. ഉത്ഭവത്തിലെ രാവണന്റെ തപസ്സാട്ടം, നക്രതുണ്ഡിയുടെ ആട്ടക്രമം എന്നിവ നടപ്പാക്കിയതും മുട്ടവിടർത്തി തോളിന്നൊപ്പമായി മാറിനുനേരെ മുദ്രകൾ കാണിക്കണമെന്നു വച്ചതും കപ്ലിങ്ങാടാണു്. കഥകളിയിൽ കത്തിവേഷങ്ങൾക്കു പ്രാധാന്യം കൊടുത്തതും ഇദ്ദേഹംതന്നെ. ചുരുക്കത്തിൽ, കല്ലടിക്കോടൻ സമ്പ്രദായത്തെ വിപുലപ്പെടുത്തുകയും അററകുററങ്ങൾ തീർത്തുപരമസുന്ദരമാക്കുകയും ചെയ്തതാണു് കപ്ലിങ്ങാടൻ സമ്പ്രദായമെന്നുപറയാം. ഈ രീതിയെതന്നെ ഒന്നുകൂടി സംസ്കരിച്ചു് അധുനാതനമാർഗ്ഗത്തിലാക്കിയതു് കപ്ലിങ്ങാടിന്റെ ശിഷ്യൻ ഭീമൻ കൃഷ്ണപ്പണിക്കരാണെന്നു് ആട്ടപ്രകാരത്തിൽ പറയുന്നുണ്ടു്. ഈ സമ്പ്രദായമാണത്രെ തെക്കൻ ദിക്കുകളിൽ പ്രചുരപ്രചാരമുള്ള "കിടങ്ങൂർ വഴി".

കല്ലടിക്കോട്ടും കപ്ലിങ്ങാട്ടും പരസ്പരം മേളിച്ച സമ്പ്രദായവിശേഷമാണു് "കല്ലുവഴിച്ചിട്ട". കല്ലടിക്കോടന്റെ

ആംഗീകാഭിനയഭംഗിയും കപ്ലിങ്ങാടന്റെ പരിഷ്കൃത സമ്പ്രദായങ്ങളും 'കല്ലുവഴി' ചിട്ടയിൽ കൈകോൎത്തുനി ല്ക്കുന്നു. "ഒളപ്പമണ്ണ" ചിത്രഭാനു നമ്പൂതിരിപ്പാട്ടും 'കരുമന ശ്ശേരി' കൃഷ്ണൻകുട്ടി ഭാഗവതരും 'കുത്തനൂർ' ശങ്കുപ്പണിക്ക രുമാണ് ഈ സമ്പ്രദായത്തിന്റെ ഉപജ്ഞാതാക്കൾ. മുദ്ര കൾ പദത്തോട്ടും താളത്തോട്ടും ഇണക്കികാണിക്കണമെന്നും പരത്തിക്കാണിക്കാതെ ഒതുക്കിക്കാണിക്കണമെന്നും ഇവർ ചിട്ടപ്പെട്ടുത്തി. താണുനിന്നും കെട്ടിച്ചാടിയും വട്ടംവച്ചും ചവുട്ടിച്ചാടിയും വച്ചുചവുട്ടിയും, ചവുട്ടിമാറിയും ഉള്ള മുദ്ര കൾ ചുഴിപ്പുകൾ എന്നിവ ഇരുകൈമുട്ടുകളും ശിരസ്സും നാഭിയും ചേൎത്തിട്ടുള്ള വൃത്തത്തിനു പുറത്തു പോകാതെ ഒതുക്കിക്കാണിക്കുന്ന രീതിയാണ് കല്ലുവഴിചിട്ടയിലുള്ളതു്.

എങ്ങനെയൊക്കെയായാലും കൊട്ടാരക്കര, വെട്ടം, കോട്ടയം, (കല്ലടിക്കോടൻ) കപ്ലിങ്ങാടൻ, കല്ലുവഴി എന്നീ സമ്പ്രദായങ്ങളിലൂടെയുള്ള ക്രമാനുസൃതവും അഭിലഷണീയ വുമായ വളർച്ചയുടെ ചരിത്രമാണ് ഇന്നത്തെ കഥകളി യുടെ ചരിത്രം. നമ്മുടെ പ്രദീപ്തമായ പ്രതിഭയും ഭാസുര മായ ഭാവനയും പരിപൂർണ്ണമായ ആത്മാവിഷ്കരണത്തിന്റെ രൂപത്തിൽ കഥകളിയിൽ പടൎന്നു പന്തലിച്ചുനില്ക്കുന്നു ണ്ടെന്നു തീൎത്തുപറയാം.



# അദ്ധ്യായം 3

കലാശം:—കലാശം എന്ന വാക്കിനു് ഭാഷയിലുള്ള സാമാന്യാൎത്ഥം അവസാനിക്കൽ എന്നാണല്ലോ. നൃത്തവും കൊട്ടും ഒരുമിച്ചവസാനിക്കുക എന്നൊരൎത്ഥംകൂടി "ശബ്ദ താരാവലി"യിൽ കാണുന്നുണ്ടു്. ആശയ പ്രകാശന സമൎത്ഥവും അൎത്ഥസമ്പൂൎണ്ണവുമായ ഒരു വാചകത്തിനു് ഭാഷയിൽ പൂൎണ്ണവിരാമചിഹ്നം പൂൎത്തീകരണത്തെ സൂചിപ്പിക്കുന്നതുപോലെ കലാശം ആംഗ്യഭാഷയിൽ ഒരാശയത്തിന്റെ പൂൎത്തിയെ പ്രതിനിധാനം ചെയ്യുന്നു. നൃത്തനൃത്യസമ്മിളിതമായ ഒരു കലാവിശേഷമായതുകൊണ്ടു് വൈചിത്ര്യത്തിനുവേണ്ടി ഇങ്ങനെയല്ലാത്ത സന്ദൎഭങ്ങളിലും കഥകളിയിൽ കലാശങ്ങൾ എടുക്കാറുണ്ടു്. പദങ്ങളുടെ (കഥകളിപ്പദങ്ങളുടെ) തുടക്കത്തിലും അവസാനത്തിലും മാത്രമേ സാധാരണകലാശത്തിനു വട്ടം തട്ടാറുള്ളു. (അടക്കം, ഇടക്കലാശം എന്നിവയ്ക്കു് പദങ്ങളുടെ മദ്ധ്യത്തിൽനിന്നും വട്ടം തട്ടേണ്ടിവരും). കഥാപാത്രങ്ങളുടെ സ്വഭാവവിശേഷമനുസരിച്ചും പദങ്ങളുടെ താളകാലഘടനകളനുസരിച്ചും ദ്രുതമദ്ധ്യമവിളംബിതകാലങ്ങളിലാണു് കലാശങ്ങൾ എടുക്കാറുള്ളതു്. വട്ടമിട്ടകലാശം, ഇരട്ടി, എടുത്തുകലാശം, ഇടക്കലാശം, അടക്കം, തോങ്കാരം, അഷ്ടകലാശം, നാലിരട്ടി എന്നിങ്ങനെ വിവിധ രൂപങ്ങളിലുള്ള കലാശങ്ങളും കഥകളിയിൽ നടപ്പുണ്ടു്.

മണ്ഡലം:—നടന്മാരുടെ വിവിധ രൂപത്തിലുള്ള നിലകളെയാണു് മണ്ഡലം എന്നു പറയുന്നതു്. സ്ഥാനകം ആയതം, ആലീഢം, പ്രത്യാലീഢം, പ്രേംഖണം, പ്രേരിതം,

സ്വസ്തികം, മോട്ടിതം, സമസൂചി, പരസമസൂചി എന്നിങ്ങനെ മണ്ഡലത്തിനു് പത്തു് ഉൾപ്പിരിവുകളുണ്ടു്. (അഭിനയദപ്പണം).

ഉൽപ്ലവനം:—വ്യത്യസ്തരൂപങ്ങളിലുള്ള ചാട്ടങ്ങളെ ഉൽപ്ലവനം എന്നു പറയുന്നു. ഇവ അലഗാ, കത്തരി, അശ്വ, മോട്ടിതാ, കൃപാലഗാ എന്നിങ്ങനെ അഞ്ചുതരത്തിലാകുന്നു.

ഭ്രമരി:—പലതരത്തിലുള്ള ഭ്രമണങ്ങൾ (തിരിച്ചിലുകൾ) ക്കാണു് ഭ്രമരി എന്നു പറഞ്ഞുവരുന്നതു്. ഇവ ഏഴുവിധത്തിലുണ്ടു്. ഉൽപ്ളുതം, ഗാരുഡം, ചക്രം, ഏകപാദം, കുഞ്ചിതം, ആകാശം, അംഗം എന്നിങ്ങനെ ഇവയ്ക്കു നാമങ്ങൾ നിർദ്ദേശിച്ചിരിക്കുന്നു.

ചാരി:—പലമാതിരിയുള്ള ചലനങ്ങളാണു് (നീക്കങ്ങൾ) ചാരി, ചലനം, ചംക്രമണം, ശരണം, വേഗിനി കുട്ടനം, ലുതിതം, ലോലിതം, വിഷമം എന്നിങ്ങനെ ഇവ എട്ടുതരത്തിലാകുന്നു.

ഗതി:—വ്യത്യസ്തങ്ങളായ നടകൾ (നടത്തങ്ങൾ) ക്കാണു് ഗതി എന്നു പറയുന്നതു്. ദശരൂപങ്ങളിലുള്ള ഈ ഗതികൾ ഹംസി, മയൂരി, മൃഗി, ഗജലീലാ, തുരംഗിണി, സിംഹി, ഭുജംഗി, മണ്ഡൂകി, വീരാ, മാനവി എന്നീ പേരുകളിലറിയപ്പെടുന്നു. [അഭിനയദപ്പണം].

അഭിനയം:—ഹൃദയാന്തർഭാഗത്തുണ്ടാകുന്ന വികാരവിചാരങ്ങളെ മുഖത്തെ ഭാവഭേദങ്ങളെക്കൊണ്ടും അംഗപ്രത്യംഗോപാംഗങ്ങളെക്കൊണ്ടും പ്രകടിപ്പിക്കുന്നതാണു് അഭിനയം. കഥകളിയിൽ അഭിനയത്തെ നാലായിവിഭജിച്ചിരിക്കുന്നു; അവ ആംഗികം, വാചികം, സാത്വികം, ആഹാര്യം എന്നിവയാകുന്നു.

ആംഗികം:—അംഗോപാംഗങ്ങളെക്കൊണ്ടും മുദ്രകളെക്കൊണ്ടും ഭൂതലത്തിലുള്ള കരചരണവിക്ഷേപാദികളെക്കൊണ്ടും ആശയംവ്യക്തമാകത്തക്കവിധത്തിൽ കരചരണാദ്യവയവങ്ങൾ വിന്യസിക്കുന്നതിനാണു് ആംഗികാഭിനയം എന്നു പറയുന്നതു്.

വാചികം;—രസഭാവങ്ങൾക്കനുഗുണമായി വ്യത്യസ്ത രാഗതാളങ്ങളിൽ പ്രയോഗിക്കുന്ന സംഗീതവാദ്യധോരണിക്കാണു് വാചികാഭിനയമെന്നു പറയുന്നതു്.

സാത്വികം:—മനസ്സിലുദിക്കുന്ന വികാരങ്ങളെ പുരികം, കണ്ണു്, മൂക്കു്, അധരം മുതലായവകൊണ്ടു പ്രകടിപ്പിക്കുന്നതാണു് സാത്വികാഭിനയം. സ്തംഭം, പ്രളയം (മോഹാലസ്യം) രോമാഞ്ചം, സ്വേദം, വൈവർണ്യം (നിറപ്പകർച്ച) വേപഥു (വിറയൽ) അശ്രു, വൈസ്വര്യം (ഒച്ചയിടർച്ച) എന്നിവ സാത്വികാഭിനയത്തിലുൾപ്പെടുന്നു.

ആഹാര്യം:—അതാതു കഥാപാത്രങ്ങൾക്കുചിതമായിട്ടുള്ള വേഷാലങ്കാരങ്ങളും ചുട്ടി, തേപ്പു്, മുതലായവയുമാണു് ആഹാര്യാഭിനയം.

---

## അദ്ധ്യായം 4

ഒരു നടൻ അഭിനയിച്ചുകാണിക്കുന്നതെന്തിനും ജീവനുണ്ടാകുന്നതിൽ അതിപ്രധാനമായ പങ്കു വഹിക്കുന്ന അവയവമാണു് കണ്ണു്. കണ്ണുകളുടെ നിയന്ത്രണാധീനമായ ചലനഭേദങ്ങളെക്കൊണ്ടുമാത്രമേ വസ്തുക്കൾക്കു് ജീവനുള്ളതായി തോന്നുകയുള്ളൂ. വളരെക്കാലത്തെ നിരന്തരമായ അഭ്യാസംകൊണ്ടേ കണ്ണുകളെ വേണ്ടപോലെ നിയന്ത്രിക്കു

വാനും ചലിപ്പിക്കുവാനും ഒരാൾക്കു കഴിയൂ. നാട്യത്തിൽ പ്രാധാന്യം ഭാവത്തിനാണല്ലോ. ഭാവം പുറപ്പെടേണ്ടതു മുഖത്തും ഭാവം പുറപ്പെടുവിക്കുന്നതിൽ പ്രധാനപങ്കു വഹിക്കുന്നതു് കണ്ണുകളും ആകയാൽ നമുക്കു ദൃഷ്ടിഭേദങ്ങളെക്കുറിച്ചൊന്നു പര്യാലോചിക്കാം. നടന്മാരുടെ വിവിധ തരത്തിലുള്ള നോട്ടങ്ങളെയാണു് ദൃഷ്ടികൾ എന്നു പറയുന്നതു്. ഇവ എട്ടുതരത്തിലുണ്ടു്. സമം, ആലോകിതം, സാചി പ്രാലോകിതം. നിമീലിതം, ഉല്ലോകിതം, അനുവൃത്തം, അവലോകിതം എന്നിങ്ങനെ ഇവയ്ക്കു നാമങ്ങൾ നിർദ്ദേശിച്ചിരിക്കുന്നു. ഇവയുടെ ലക്ഷണങ്ങളും ഉപയോഗങ്ങളും താഴെ ചേർക്കുന്നു:

സമം:—ദേവനാരിയുടേതുപോലെയുള്ള ആനന്ദാലോകനമാണു് സമദൃഷ്ടി. നാട്യാരംഭത്തിലും. സദൃശ്യദർശനത്തിലും, പരചിന്താദർശനത്തിലും, ആശ്ചര്യത്തിലും, ദേവരൂപപ്രദർശനത്തിലുമാണു് ഈ ദൃഷ്ടി ഉപയോഗിക്കുന്നതു്.

ആലോകിതം:—കൺമണികൾ വേഗത്തിൽ വൃത്താകൃതിയിൽ ചുഴറ്റി തുറന്നുനോക്കുന്നതാണു് ആലോകിത ദൃഷ്ടി. കുംഭകാരന്റെ ചക്രം തിരിച്ചിലിലും എല്ലാവസ്തുവും എന്നു കാണിക്കുന്നതിലും അപേക്ഷയിലുമാണു് ഇതു കാണിക്കുന്നതു്.

സാചി:—സ്വസ്ഥാനത്തുനിന്നു് ക്രമേണ വിലങ്ങനെ കടക്കണ്ണിലേയ്ക്കു കണ്മണി പായിക്കുന്നതാണു് സാചീദൃഷ്ടി. അന്തർഗ്ഗതം സൂചിപ്പിക്കാനും, മീശ തലോടാനും, തത്തയെ കാണിക്കാനും, അമ്പിന്റെ ലാക്കുനോക്കാനും, കാര്യസൂചനത്തിനും ഇതുപയോഗിക്കുന്നു.

പ്രാലോകിതം:—ഇരുവശത്തേയ്ക്കും ഇടംവലമായിട്ടു് കണ്ണിളക്കുന്നതാണു് പ്രാലോകിത ദൃഷ്ടി. ഇരുവശമുള്ള

വസ്തുക്കളെ കാണിക്കുന്നതിലും, ഇളക്കത്തിലും, ബുദ്ധിമാന്ദ്യത്തിലും ഇതുപയോഗിക്കുന്നു.

നിമീലിതം:—കണ്ണുകൾ പകുതി അടഞ്ഞും പകുതി തുറന്നുമുള്ള നോട്ടമാകുന്നു നിമീലിതം. സർപ്പം, പാരവശ്യം, ജപം, ധ്യാനം, നമസ്കാരം, ഭ്രാന്ത്, സൂക്ഷ്മദൃഷ്ടി എന്നിവയ്ക്കാണിതുപയോഗിക്കുന്നത്.

ഉല്ലോകിതം:—മുകളിലേയ്ക്കുനോക്കുന്നതാണ് ഉല്ലോകിതദൃഷ്ടി. ധ്വജാഗ്രം, ഗോപുരം, ദേവസമൂഹം, പൂർവ്വജന്മം, ഉയർച്ച, ചന്ദ്രിക, കാറ്റുതീ എന്നിവ കാണിക്കുമ്പോൾ ഈ ദൃഷ്ടി ഉപയോഗിക്കുന്നു.

അനുവൃത്തം.—മേലോട്ടും കീഴോട്ടും വേഗത്തിൽ നോക്കുന്നതാണ് അനുവൃത്തദൃഷ്ടി. അടുക്കലേയ്ക്കു വിളിക്കുകയും കോപം പ്രകടിപ്പിക്കയും ചെയ്യുമ്പോൾ അനുവൃത്തദൃഷ്ടി ഉപയോഗിക്കുന്നു.

അവലോകിതം:—കീഴ്പോട്ടു നോക്കുന്നതു് അവലോകിതദൃഷ്ടി. നിഴൽ നോക്കുക, വിചാരം, ആലോചന, പഠിക്കാൻ ശ്രമിക്കുക, അവനവന്റെ ദേഹം നോക്കുക, യാത്ര എന്നിവയിലാണ് ഈ ദൃഷ്ടി ഉപയോഗിക്കുന്നതു്.

കണ്മണിയുടെ കർമ്മങ്ങൾ:—ദൃഷ്ടിവ്യാപാരങ്ങൾ ഒമ്പതുതരത്തിലാകുന്നു. ഭ്രമണം, വലനം, പതനം, ചലനം, സംപ്രവേശനം, നിവർത്തനം, സമുദ്വൃത്തം, നിഷ്ക്രാമം, പ്രാകൃതം എന്നിങ്ങനെ ഈ ദൃഷ്ടിവ്യാപാരങ്ങൾക്കു നാമകരണം ചെയ്തിരിക്കുന്നു.



ചിത്രം No. 1.

"ഭ്രമണം"

1. ഭ്രമണം:—കൺപോളകൾ തുറന്നു് കൃഷ്ണ മണികളെ വൃത്താകൃതിയിൽ ചുററിക്കുന്നതാകുന്നു ഭ്രമണം. ക്രോധോത്സാഹങ്ങളിലാണിതുപയോഗിക്കുന്നതു്.



ചിത്രം No. 2

"വലനം"

2. വലനം:—ത്രികോണാകൃതിയിൽ കൃഷ്ണമണികളെ ചലിപ്പിക്കുന്നതാകുന്നു വലനം. ഭയം കോപം എന്നിവകളിൽ വലനം ഉപയോഗിക്കുന്നു.



ചിത്രം No. 3.

"പതനം"

3. പതനം:— കൃഷ്ണമണികൾകീഴ്പ്പോട്ടു വീഴ്ത്തുന്നതാണു് പതനം. ശാകം, പരിഭവം, ആലോചന എന്നിവകളിൽ ഇതുപയോഗിക്കുന്നു,



ചിത്രം No. 4.

"ചലനം"

4. ചലനം:—കൃഷ്ണമണികൾ ദ്രുതഗതിയിൽ ഇളകുന്ന താകുന്നു ചലനം. ഭയം, വീരം, കോപം എന്നിവയുടെ ആധിക്യത്തിൽ ഇതുപയോഗിക്കുന്നു.



ചിത്രം No. 5.

"സംപ്രവേശനം"

5. സംപ്രവേശനം:—കൃഷ്ണമണികൾ ഉള്ളിലേയ്ക്കാകർഷിക്കുന്നതാകുന്നു സംപ്രവേശനം. ഹാസ്യത്തിലും, ബീഭത്സത്തിലും കണ്മണി സംപ്രവേശനമായിരിക്കണം.



ചിത്രം No. 6.

"നിവത്തനം"

6. നിവത്തനം:— കൃഷ്ണമണികളെക്കൊണ്ടു കടാക്ഷമായി നോക്കുന്നതാണു് നിവത്തനം. രതി മുതലായ ചില ഭാവങ്ങളിലുപയോഗിക്കുന്നു.



ചിത്രം No. 7.

"സമുദ്വൃത്തം"

7. സമുദ്വൃത്തം:—ഒരു വശത്തുനിന്നു വിലങ്ങനെ മറുവശത്തേയ്ക്കു് ഇടംവലമായി ചലിപ്പിക്കുന്നതാണു് സമുദ്വൃത്തം. ഭയവീരരൗദ്രാദികളിൽ ഇതു പ്രയോഗിക്കുന്നു.



ചിത്രം No. 8.

"നിഷ്ക്രാമം"

8. നിഷ്ക്രാമം:—വായു കൊട്ടത്തു് കൺമണികളെ തുറുപ്പിക്കുന്നതാണു് നിഷ്ക്രാമം. അത്യാശ്ചര്യം, സ്തംഭനം എന്നിവയിൽ നിഷ്ക്രാമം ഉപയോഗിക്കണം.



ചിത്രം No. 9.

"പ്രാകൃതം"

9. പ്രാകൃതം:—സാധാരണനോട്ടത്തിലുള്ള കൺമണിയുടെ അവസ്ഥയാകുന്നു പ്രാകൃതം.

# അദ്ധ്യായം 5

ഒരു കഥകളി നടനു് അത്യാവശ്യമുണ്ടായിരിക്കേണ്ട അഭ്യാസഗുണങ്ങളിൽ രണ്ടെണ്ണമാണു് കയ്യും മെയ്യും. പത്തും പന്ത്രണ്ടും കൊല്ലത്തെ നിരന്തരമായ അഭ്യാസംകൊണ്ടേ ഒരു വിദ്യാൎത്ഥിക്കു് വേണ്ടത്ര മെയ്‌വഴക്കത്തോടെ നായകത്വമുള്ള ആദ്യവസാനവേഷങ്ങൾ കെട്ടാൻകഴിവുണ്ടാകുകയുള്ളു. ദേഹത്തെ സ്വാധീനമാക്കാനുള്ള കായികാഭ്യാസങ്ങളെയാണു് കഥകളി നടനാകാനുദ്ദേശിക്കുന്ന ഒരു വിദ്യാൎത്ഥി ആദ്യമായി. അഭിമുഖീകരിക്കേണ്ടതു്. കഥകളിയിലെ വിദ്യാരംഭമാണു് കച്ചകെട്ടു്. തൊഴുതു കുമ്പിടൽ, മെയ്യുറപ്പടവു് (മെയ്‌പുറപ്പാടു്), കാൽസാധകം, കൈയ്‌വീശലുകൾ, ഉഴിച്ചിൽ [തിരുമ്മു്] തുടങ്ങി ശരീരത്തിനു് ലാഘവം കിട്ടുന്നതക്കവിധത്തിലുള്ള പല അഭ്യാസമുറകളും ഒരു വിദ്യാൎത്ഥി ശീലിക്കേണ്ടതുണ്ടു്. കളരിപ്പയററിൻെറ പാരമ്പൎയ്യത്തെ ഇന്നും നിലനിൎത്തിപ്പോരുന്ന ഈ അഭ്യാസമുറകളാണു് നടൻെറ അംഗചലനഭംഗിയേയും നൎത്തനസൗഭാഗ്യത്തേയും രൂപപ്പെടുത്തുന്നതെന്നു പറയുന്നതിൽ തെററില്ല.

കഥകളി അഭ്യാസം സാധാരണ ആരംഭിക്കുന്നതു് മഴക്കാലത്താണു്. മഴക്കാലങ്ങളിലെ ആശാന്മാൎക്കു് കുട്ടികളെ പഠിപ്പിക്കാൻ അവസരം കിട്ടുഎന്നുള്ളതു കൊണ്ടുമാത്രമല്ലാ ഇങ്ങനെ ചെയ്യുന്നതു്. വൎഷകാലങ്ങളിൽ ദേഹത്തിനുള്ള അസ്വാധീനത അഭ്യാസങ്ങളെക്കൊണ്ടു് കഴിയുന്നത്ര നീക്കിയാൽ വേഷംകെട്ടേണ്ട വേനൽക്കാലങ്ങളിൽ മഴക്കാലത്തുകൈവന്നതിനേക്കാൾ ഇരട്ടിസ്വാധീനം ദേഹത്തിനു സിദ്ധിക്കും എന്നുള്ളതുകൊണ്ടുകൂടിയാണു്. ഉഴിച്ചിൽ കാലങ്ങളിൽ രണ്ടരമണിക്കോ മൂന്നുമണിക്കോ വിദ്യാൎത്ഥികൾ

എഴുന്നേൽക്കും. കളരിയിൽ പ്രവേശിക്കുന്ന ഉടനെ ശരീരത്തിൽ എണ്ണ (കുഴമ്പ്. മുക്കൂട്ട്) ഇടുന്നു. ഇതിനും ചില ചടങ്ങുകളുണ്ട്. പാത്രത്തിൽനിന്നും എണ്ണയെടുത്ത് ഉള്ളം കയ്യിൽപുരട്ടി, തൊഴുതുകുമ്പിട്ട്, കാൽപരത്തി ചവിട്ടി രണ്ട് അകംതുടകളിലും എണ്ണപുരട്ടിയശേഷം രണ്ടുകൈയ്യും



ചിത്രം No. 1.

"തൊഴുതു കുമ്പിടൽ"

കാൽമുട്ടിൽകുത്തി ഇടത്തോട്ടും വലത്തോട്ടും തിരിഞ്ഞു് അര തിരിച്ച് പൊട്ടിക്കുന്നു. പിന്നീട് ദേഹമാസകലം എണ്ണതേച്ച് ഓരോ വിദ്യാർത്ഥിയും ഇരുപതും ഇരുപത്തഞ്ചും പ്രാവശ്യം വിതം നിന്നു ചാട്ടം നടത്തുന്നു. അനന്തരം ഒരു കോണിലേയ്ക്കായി തൊഴുതുകുമ്പിടുന്നു. തൊഴുതുകുമ്പിടൽ അഞ്ചു പ്രാവശ്യമുണ്ട്. ഓരോന്നിനും വൈവിധ്യമുണ്ട്. നാലാമത്തെ തൊഴുതുകുമ്പിടലിനുശേഷം ഒരു കാൽകെട്ടി വച്ച് ഏത്തമിട്ടതിനുശേഷമേ അവസാനത്തേതു ചെയ്യുകയുള്ളൂ.

ഇതിനുശേഷം രണ്ടുവരിയായിനിന്നു് മെയ്യുറപ്പുടവു് [മെയ് വഴ്ങ്ങങ്ങൾ] എന്ന അഭ്യാസം ചെയ്യുന്നു. കാൽ, കയ്യ് അര എന്നിവയെ ക്കൊണ്ടുള്ള സകല അഭ്യാസങ്ങളും മെയ്യുറപ്പുടവിൽ ഉൾപ്പെടുന്നു.

പാദപ്രയോഗങ്ങൾ:—

1) രണ്ടുകയ്യുകളും ശിരസ്സിനുമുന്നിൽ അകത്തിപിടിച്ചു്, വലത്തുകാലും ഇടത്തുകാലും ഓരോന്നായി മുന്നോട്ടു



ചിത്രം No. 2.

"പാദപ്രയോഗങ്ങൾ"

വച്ചു്, വലത്തുകാൽകൊണ്ടു് കയ്പടത്തിൽ മുട്ടത്തക്കവണ്ണം അടിച്ചു് പിന്നോക്കം കാൽവെച്ചു് മാറുക. ഇതുപോലെ ഇടത്തുകാൽകൊണ്ടും ചെയ്യണം.

2. മുൻപ്രസ്താവിച്ചപോലെ ചെയ്തു് കയ്യിന്മേലടിക്കുന്നതോടുകൂടി ആ കാൽതന്നെ പിന്നോക്കവും കുടയുക. ഇതുപോലെ ഇടത്തുകാൽ കൊണ്ടും ചെയ്യണം.

3. അതുപോലെകാൽ വീശി കയ്യിലടിച്ചശേഷം മുന്നോട്ടിയിൽ ചാടി ഇടംകാൽവീശി അടിക്കുക.

4. ഇടത്തുകയ്യ് മുന്നോട്ടു ചെറുമടക്കിട്ടു മടക്കിപ്പിടിച്ച് വലത്തുകൈയ്മാറിനു വലതുഭാഗത്ത് മടക്കിപ്പിടിച്ചശേഷം (വാളും പരിചയും പിടിക്കുന്നപോലെ



ചിത്രം No. 3

സമപാദത്തിൽനിന്ന് വലത്തുകാൽ നിരക്കിമുന്നോട്ടു വച്ച് ഇടത്തുകാലും മുന്നോട്ടുവച്ചു ചവിട്ടി അരയ്ക്കുവായുകൊട്ടുത്തുനിൽക്കുക. ഈ അഭ്യാസമുറ കാൽ, അര, കയ്യ്, എന്നിവയുടെ അഭ്യാസാവസാനങ്ങളിൽ ഒരതിത്തിയെ കാണിക്കാനെന്നപോലെ എടുത്തുവരുന്നു.

5. സമപാദത്തിൽനിന്ന് പരത്തിചവിട്ടിയശേഷം രണ്ടുകാലും മാറിമാറി മുന്നോട്ടുകുറച്ചൊന്നു പൊക്കുക.

6. അര: അരനീക്കൽ. കൈകൾ പരത്തിപ്പിടിച്ചു്, കാലുകൾ പരത്തിച്ചവുട്ടി, ഓരോ കാൽമുട്ടും ക്രമേണമടക്കി അരതാഴ്ത്തി ഓരോ വശത്തേയും കാൽമുട്ടുകളിലേക്കു് അരനീക്കുക.



ചിത്രം No. 4. "വെച്ചിരുത്തൽ"

7. വെച്ചിരുത്തൽ:— വാളും പരിചയും പിടിക്കുന്നതു പോലെ കൈകൾപിടിച്ചു് സമപാദത്തിൽനിന്നു് വലം കാൽവലതുവശത്തെയ്ക്കു് നീട്ടി, ഇടംകാൽ മുട്ടിന്മേൽ അര ഇരുത്തുകയും തുടന്നുയന്നു് വലതുകാൽമുട്ടിന്മേൽ അരഇരുത്തു കയും ചെയ്യുക.

8. അരനീക്കി മെയ്തിരിക്കൽ:__വച്ചിരുത്തലുപോലെ ഇരുന്നു് കയ്യുരണ്ടും മുന്നിൽ കുത്തി അവമേല്പോട്ടുപൊക്കിക്കൊണ്ടുവന്നു്, നീട്ടിയകാലിൻെറ ഇരുഭാഗങ്ങളിലായി കുത്തുക. അരപൊക്കാതെ കുനിഞ്ഞു് മുന്നോട്ടുനീങ്ങി, മറേറ കാൽമുട്ടിന്മേൽ അരഇരുത്തിയശേഷം അരയ്ക്കുവായു

കൊട്ടത്തു ഞെളിയുക. പിന്നീട് മുൻപറഞ്ഞതപോലെ കൈകൾ കുത്തുകയും ചെയ്യുക.



ചിത്രം No. 5. "അരനീക്കി മെയ്തിരിക്കൽ"

9. അരസ്സിരുത്തൽ:— സമപാദത്തിൽനിന്നു് വലതു കാൽ വലത്തുവശത്തേയ്ക്കു് നീട്ടി ഇടത്തേ മുട്ടിന്മേൽ അരയിരുത്തി, കൈകൾ രണ്ടും മുന്നിൽ കുത്തുകയും നീട്ടിയകാൽ ഇടം കാലിനടുത്തേയ്ക്കു് കൊണ്ടുവന്നു് വീണ്ടും നിവർത്തുകയും ചെയ്യുക. അതുപോലെ കൈകൾ മടക്കിപ്പിടിച്ചിട്ടു് വലം കാൽ മുട്ടിന്മേൽ അരയിരുത്തിയും പ്രകാരം ചെയ്യുക.

10. കാൽവീശലുകൾ:—രണ്ടുകൈയ്പടങ്ങളും ചുമരിൽകുത്തി അരസ്സുവായുകൊട്ടത്തു് ആവുന്നത്രശക്തിയോടെ കാൽവീശുകയും വീശലിൻെറ അവസാനത്തിൽ അതേശക്തിയോടെ തിരിയുകയും ചെയ്യുക. അതുപോലെതന്നെ ഇടത്തുകാൽകൊണ്ടും ചെയ്യേണ്ടതാണു്.

11. ചുമരിലിരിക്കുക: മുൻപറഞ്ഞപോലെ കൈകൾ കുത്തിനിന്നു് ഒരു കാൽ മുന്നോട്ടവച്ചു് അര ചുമരിനോട്ടരുമ്മത്തക്കവിധത്തിൽ പിന്നോക്കം വളയ്യുക. അതുപോലെ



ചിത്രം No. 6:

"ചുമരിലിരിക്കുക"

വിപരീതമായും ചെയ്യണം. അവസാനം രണ്ടുകയ്യും പുറകോട്ടെടുത്തു് അരചുമരിനോട്ടരുമ്മത്തക്ക വിധത്തിൽ ആവുന്നത്ര പിന്നോക്കം വളയ്യുക.

12. കൈയ്‌വീശൽ: സമപാദത്തിൽ നിന്നു് കൈകൾ തലയ്ക്കുമീതെ തൊഴതുപിടിച്ചു് കുറച്ചൊന്നമന്നു് വലതുകാൽ മുന്നോട്ടവളയ്ക്കുക. ഇടംകാൽ ഒപ്പം ചുവട്ടന്നതോട്ടകൂടി രണ്ടുകയ്യിന്റേയും വിരലുകൾ കോർത്തുപിടിച്ചു് മലത്തി തലയ്ക്കുമീതെ കൊണ്ടുപോയി പിന്നോക്കം വളയ്യുക. അതേ ആയത്തിൽ മുന്നോട്ടവളഞ്ഞു് കാൽമുട്ടമടക്കാതെ രണ്ടുകൈ



ചിത്രം No. 7.

കൊണ്ടും പെരുവിരലിൻെറ മുന്നിൽ കൈപ്പടങ്ങൾ പരത്തി കുത്തുക. കൈവിരലുകൾ നിലംതൊട്ടുകൊണ്ട് ഇരുഭാഗത്തേക്കും മാറു കുറച്ചൊന്നു മലരത്തക്ക വിധത്തിൽ വീശുകയും ചെയ്യുക.

13. മുൻപറഞ്ഞപോലെ വീശിക്കൊണ്ടിരിക്കെ, വലമിടം കാലുകൾ പൊക്കിച്ചവിട്ടി വലതുകാൽ ചവിട്ടുന്നതോട്ടുകൂടി തിരിയുകയും ചെയ്യുക.

14. മലക്കം മറിച്ചിൽ: താണുനിന്നു കൈകൾ ഇരുവശത്തും ചെറുമടക്കിട്ട് പരത്തി നിവർത്തിപിടിച്ച് വലത്തു പരശത്തേയ്ക്കു ദേഹംചരിക്കുന്നതോട്ടുകൂടി ഇടത്തുകാലെടുത്തുവച്ച് മുമ്പോട്ടു കുനിഞ്ഞുതിരിയുകയും ഇടംകാലടുത്തു

ചവിട്ടിനിൽക്കുകയും ചെയ്യുക. ഈ അഭ്യാസംതന്നെ ഇട ത്തുവശത്തേയ്ക്കു ദേഹംചരിച്ചും ചെയ്യേണ്ടതാണ്. ഈ അഭ്യാസം അഞ്ചുപ്രാവശ്യം ചെയ്യണം.

15. കൈകൾ രണ്ടുംകോർത്ത് മാറിനുനേരെ നിവ ർത്തിപ്പിടിച്ച് ഒരു കയ്യെടുത്ത് വട്ടത്തിൽ വീശുകയും മറിച്ചു



ചിത്രം No. 8.

വീശുകയും ചെയ്യുക. പിന്നീട്ട മറേറകൈ പിടിച്ചും ഇപ്ര കാരം ചെയ്യണം. അതുപോലെ രണ്ടുകൈകളും വട്ടത്തിലും വിപരീതമായും മാറിമാറി വീശേണ്ടതാണ്.

16. ഒരുകയ്യ് കച്ചയിൽ പിടിച്ച് മറ്റേകൈകൊണ്ട് "8" (എട്ട്) എന്ന ആകൃതിവരത്തക്കവിധത്തിൽ കോണോ ടുകോണായ് വീശിയശേഷം അതുപോലെ മറ്റെകൈകൊ ണ്ടും പിന്നീട്ട് രണ്ടുകൈകൊണ്ടും ചെയ്യുക.

17. കൈപ്പുടങ്ങൾ രണ്ടും ബാഹ്യമൂലത്തിന്നെതിർ വശത്തുതൊട്ടുവിച്ച് മാറിനിരുവശത്തേയ്ക്കും പുറംതിരിഞ്ഞു വരത്തക്കവിധത്തിൽവട്ടത്തിലും വിപരീതമായും വീശുക.

18. വളച്ചുവീശൽ: താണുനിന്നതിനുശേഷം ഒരു കൈയ് പിൻഭാഗത്തു് അരയ്ക്കമീതെ വയ്ക്കുക. കുനിഞ്ഞുനി



ചിത്രം 9

ന്നു് മറ്റെകൈനിലത്തുരസിക്കൊണ്ടും വിപരീതമായും പിന്നീട്ട് കൈമാറിയും ഇരുകൈകളെക്കൊണ്ടും കൈവള സ്സാമത വൃത്താകൃതിയിൽ വീശുക.

19. വളച്ചുകുത്തു്: വളച്ചുവീശലിന്റെ അവസാനത്തിൽ നിലത്തുകുത്തിയിരുന്നു് ഒരു കൈയ്പുറകിൽകുത്തി മറ്റെകൈ എടുത്തു് പിൻഭാഗത്തേയ്ക്കുവളഞ്ഞു്, കുത്തിത്തിരിഞ്ഞു് പൂർവ്വസ്ഥിതിയിൽ ഇരിക്കുക. പിന്നീട്ട് മറ്റേ കൈ കുത്തിയും മേൽപ്രകാരം ചെയ്യണം.

20. ഒരുകാൽ പരത്തിച്ചവിട്ടി, ഒരുകൈകൊണ്ട് കാലിൻെറ പെരുവിരൽപിടിച്ച് മുന്നോട്ടും പിന്നോട്ടും കുട

ക. ഇതുപോലെ മറേറ കാലുകൊണ്ടും ചെയ്യേണ്ട താണു്.

21. ഇതിനുമുമ്പു് പതിന്നാലാമതായി പറഞ്ഞിട്ടുള്ള മലക്കംമറിച്ചിൽ ഇ വിടെ മൂന്നുപ്രാവശ്യം ആവർത്തിക്കേണ്ട താണു്.

22. തൊഴക്കുത്തു്: മുമ്പോട്ടു നേരെകുമ്പിട്ടു് നിവരുന്നതോടൊപ്പം അതേ ആയത്തിൽ തൊഴകയ്യോടെ പുറ



ചിത്രം 10

കോട്ടു് മലന്നു് കയ്യ് നിലത്തു പിന്നിൽകുത്തുക. പിന്നെ കാലുകൾ പൊക്കിമറിയുക. വിപരീതമായും മറിയുക.

23. സൂചിക്കിടൽ: പരത്തിച്ചവിട്ടിയതിൽ നിന്നു് ക്രമേണ രണ്ടു കാലുകളും ഒപ്പം ഇരുവശത്തേയ്ക്കും പരത്തിക്കൊണ്ടുപോയി അര നിലത്തുമുട്ടിച്ചുകൊണ്ടു് കൈകൾ രണ്ടും മുന്നിൽകുത്തി ഇരിക്കുക.

## ചാട്ടങ്ങൾ:

മേൽ പ്രസ്താവിച്ച അഭ്യാസക്രമങ്ങളെല്ലാം മെയ്യുറപ്പുട വിൽ വഴിക്കുവഴി എടുത്തുവരുന്നവയാണു്. ഇവകൾക്കു പുറമെ ദേശഭേദമനുസരിച്ചു് ദേഹായാസം കിട്ടത്തക്കവിധത്തിലുള്ള പലതരം അഭ്യാസമുറകളും ചില ദിക്കുകളിൽ ശീലിച്ചുവരുന്നുണ്ടു്. അവ മുഴുവനും ഇവിടെ ഉൾക്കൊള്ളിച്ചിട്ടില്ല. കഥകളിയിലേയ്ക്കു പ്രവേശിക്കുന്ന ഒരു വിദ്യാർത്ഥിക്കു് അത്യാവശ്യമായ അഭ്യാസക്രമങ്ങൾ മാത്രമെ ഇവിടെ ചേർത്തിട്ടുള്ളു. അതുപോലെ തന്നെ ദേഹത്തിന്റെ ഘനം കുറയ്ക്കുന്നതിനും പണിയെടുക്കുമ്പോൾ ക്ഷീണം തോന്നാതിരിക്കാനും ചാട്ടങ്ങൾ ശീലിക്കേണ്ടതു് അത്യന്താപേക്ഷിതമാണു്.

ഇരുന്നചാട്ടം:—സമപാദത്തിൽ നിന്നശേഷം കാൽമുട്ടുകൾ മടക്കി താണിരുന്നു് കൈ രണ്ടും നിലത്തുകുത്തി മേല്പോട്ടു ചാടുകയും ശബ്ദമുണ്ടാക്കാതെ പൂർവ്വസ്ഥിതിയിലിരിക്കുകയും ചെയ്യുക. മേല്പോട്ടു ചാടുമ്പോൾ കൈ രണ്ടും വട്ടത്തിൽ വീശുകയും കാൽപാദങ്ങൾ തൊഴുതുപിടിച്ചു് നെററിയിൽ മുട്ടത്തക്കവണ്ണം ചാടുകയും വേണം.

തിരിഞ്ഞുചാട്ടം:—മേല്പോട്ടു ചാടുന്നതോടുകൂടി ദേഹം തിരിക്കുകയും പൂർവ്വസ്ഥിതിയിൽ നില്ക്കുകയും ചെയ്യുക.

നിന്നചാട്ടം:—സമപാദത്തിൽനിന്നു് ഒരു കാൽ മുന്നോട്ടുവച്ചു് കാൽപ്പടങ്ങൾ കൂപ്പുകൈ പോലെ പിടിച്ചു് നെററിയിൽ മുട്ടത്തക്കവണ്ണം ചാടുക. മേല്പോട്ടു് ഉയരുമ്പോൾ കൈകൾ വട്ടത്തിൽ വീശുക.

നിവന്നുചാട്ടം:—കാൽ രണ്ടും മടക്കാതെ കൈ കറക്കികൊണ്ടു ചാടുക.

കോതിച്ചാട്ടം, കെട്ടിച്ചാട്ടം എന്നിങ്ങനെ ചാട്ടങ്ങൾ ഇനിയുമുണ്ട്. ഇവയെല്ലാം സുശിക്ഷിതനായ ഒരാശാൻെറ സഹായത്തോടെ വിദ്യാൎത്ഥികൾ ശീലിക്കേണ്ടവയാണ്. കരണം, കുട്ടിക്കരണം, ഇരട്ടക്കരണം, പൂച്ചക്കരണം മുതലായ ചില പ്രത്യേകതരം മറിച്ചിലുകളും ഗുരുമുഖേന ശീലിക്കേണ്ടവയാണ്.

---

# അദ്ധ്യായം 6

മുദ്രകൾ:—

'മുദ്ര' എന്ന വാക്കിൻെറ അൎത്ഥം അടയാളമെന്നാണ്. ആശയങ്ങളെ കൈവിരലുകളുടെ ചലനവിന്യാസങ്ങളെക്കൊണ്ട് (അടയാളങ്ങൾ) മററുള്ളവരെ ധരിപ്പിക്കുവാനാണ് മുദ്രകൾ ഉപയോഗിക്കുന്നതു്. മുദ്രകളെ പൊതുവെ മൂന്നായി തരംതിരിക്കാം.

1. അനുകരണമുദ്രകൾ;— വസ്തുവിൻെറ രൂപഭാവങ്ങളെ അനുകരിച്ചുകൊണ്ടു കാണിക്കുന്ന മുദ്രകൾക്കാണു അനുകരണ മുദ്രകൾ എന്നു പറയുന്നതു്. താമര, സൂൎയ്യൻ മുതലായ മുദ്രകൾ അനുകരണമുദ്രകളാണ്.

2. വ്യഞ്ജകമുദ്രകൾ:— ആശയത്തെ വ്യഞ്ജിപ്പിക്കത്തക്കവിധത്തിൽ കാണിക്കുന്ന മുദ്രകൾക്കാണ് വ്യഞ്ജക

മുദ്രകൾ എന്നു പറയുന്നതു്. സ്നേഹം, മരണം, അനുകമ്പ എന്നിവ വ്യഞ്ജകമുദ്രകളാണു്.

3. സാങ്കേതികമുദ്രകൾ;—അനുകരണങ്ങളും വ്യഞ്ജകങ്ങളുമല്ലാതെ ചില സങ്കേതങ്ങളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടു കാണിക്കുന്ന മുദ്രകളാണു് സാങ്കേതികമുദ്രകൾ. ബഹുവചനം, പാപം, കാര്യം മുതലായ മുദ്രകൾ ഈ ഇനത്തിൽ പെടുന്നു.

ആംഗ്യഭാഷയിലെ സ്വരവ്യഞ്ജനങ്ങളും പദങ്ങളുമാണു് മൂലമിശ്രസമാനമുദ്രകൾ എന്നു പറയപ്പെടുന്നതു്. ഹസ്തലക്ഷണദീപിക എന്ന ശാസ്ത്രത്തെ ആശ്രയിച്ചുകൊണ്ടാണു് കഥകളിയിൽ മുദ്രകൾ കാണിക്കുന്നതു്. ആകെ ഇരുപത്തിനാലു് അടിസ്ഥാനമുദ്രകളാണുള്ളതു്.

ഹസ്തഃ പതാകോമുദ്രാഖ്യഃ
കടകോമുഷ്ടിരിത്യപി
കത്തരീമുഖസംജ്ഞശ്ച
ശുകതുണ്ഡകപിത്ഥകഃ

ഹംസപക്ഷശ്ച ശിഖരോ
ഹംസാസ്യഃ പുനരഞ്ജലിഃ
അർദ്ധചന്ദ്രശ്ച മുകുരോ
ഭ്രമരസ്സൂചികാമുഖഃ

പല്ലവസ്ത്രിപതാകശ്ച
മൃഗശീർഷാഹ്വയസ്തഥാ
പുനസ്സർപ്പശിരസ്സംജ്ഞോ
വർദ്ധമാനക ഇത്യപി

അരാള ഊർണ്ണനാഭശ്ച
മുകുളഃ കടകാമുഖഃ

ചതുർവിംശതിരിത്യേതേ
കരാഃ ശാസ്ത്രജ്ഞസമ്മതാഃ

പതാക, മുദ്രാഖ്യം, കടകം, മുഷ്ടി, കത്തരീമുഖം, ശുക തുണ്ഡം, കപിത്ഥം, ഹംസപക്ഷം, ശിഖരം, ഹംസാസ്യം, അഞ്ജലി, അർദ്ധചന്ദ്രം, മുകുരം, ഭ്രമരം, സൂചികാമുഖം, പല്ലവം, ത്രിപതാകം, മൃഗശീർഷം, സർപ്പശിരസ്സ്, വർദ്ധമാനകം, അരാളം, ഊർണ്ണനാഭം, മുകുളം, കടകാമുഖം എന്നിവയാണ് ഈ അടിസ്ഥാനമുദ്രകൾ. ഇതുകരങ്ങളെക്കൊണ്ടും കാണിക്കേണ്ട മുദ്രകൾക്ക് സംയുതമെന്നും ഒററക്കൈ കൊണ്ട് കാണിക്കേണ്ടവയ്ക്ക് അസംയുതമെന്നും പറയുന്നു.

1. പതാകഃ—

നമിതാനാമികായസ്യ
പതാകസ്സകരഃസ്മൃതഃ



ചിത്രം No. 1 A.
സംയുതമുദ്ര.
(പതാക)
ഉദാ: ഗജം.

മോതിരവിരൽ മദ്ധ്യേമടക്കുകയും ബാക്കിയുള്ള വിരലുകൾ പൂർവ്വസ്ഥിതിയിൽ നിവത്തിനിൎത്തുകയും ചെയ്താൽ പതാകമുദ്രയായി.

സൂര്യോ രാജാ ഗജ സ്സിംഹോ
വൃക്ഷ ഭോഗ്രാഹതോരണൌ
ലതാ പതാകാവീചിശ്ച
രത്ഥ്യാ പാതാള ഭ്രമയഃ
ജഘനം, ഭാജനം, ഹൎമ്മ്യം
സായം, മാദ്ധ്യം, ദിനം, ഘനം
വല്മീകമൂരുർദ്ദാസശ്ച
ചരണം ചക്രമാസനം
അശനിർഗ്ഗോപുരംശൈത്യം
ശകടം സൗമ്യ കുബ്ജകൌ
കവാടമുപധാനഞ്ച
പരിഖാം ഫ്ലീലതാർഗ്ഗളേ
ഷട്ത്രിംശൽഭരതേ നോക്താഃ
പതാകാസ്സംയുതാഃ കരാഃ

സൂര്യൻ, രാജാവു്, ആന, സിംഹം, കാള, മുതല, തോരണമാല, വള്ളി, കൊടിക്കൂറ, തിരമാല, പാതാളം, ഭൂമി, നാഭിപ്രദേശം, പാത്രം, മാളിക, സന്ധ്യ, മദ്ധ്യാഹ്നം മേഘം, പുററു്, തുട, ഭൃത്യൻ, ചരണം, സുദശ്നം, പീഠം, വജ്രം, ഗോപുരം, തണുപ്പു്, വണ്ടി, ശാന്തം, വളവു് (കുനിവു്), വാതിൽ, തലയണ, കിടങ്ങു്, കാൽ, സാക്ഷ എന്നീ മുപ്പത്തിആറു് കയ്യുകൾ പതാകയിൽ രണ്ടുകൈ കൊണ്ടും

ദിവസം, ഗമനം, ജിഹ്വാ
ലലാടം, ഗാത്രമേവ ച

ഇവശബ്ദശ്ച ശബ്ദശ്ച
ദ്ദതസൈകതപല്ലവാഃ
അസംയുക്തപതാകാഖ്യാ
ദശഹസ്താഃ സമീരിതാഃ

ചിത്രം No. 1 B.
അസംയുതമുദ്ര
( പതാക )
ഉദാ:—"ശബ്ദം"

ദിവസം, ഗമനം, നാക്ക്, നെററി, ശരീരം, ശബ്ദം എന്നതുപോലെ, ദൂതൻ, മണൽതിട്ട, തളിർ എന്നീ പത്തു കയ്യുകൾ ഒററക്കൈ കൊണ്ടും കാണിക്കേണ്ടവയാണു്.

2. <u>മുദ്രാഖ്യം:—</u>

അംഗുഷ്ഠസ്യതു തജ്ജന്യാ
യദ്യഗ്രേമിളിതോഭവേൽ
ശേഷാവിശ്ലഥിതായസ്യ
മുദ്രാഖ്യസ്സകരഃ സ്മൃതഃ



ചിത്രം No. 2. മുദ്രാഖ്യം

ചൂണ്ടുവിരലിന്റെയും തള്ളവിരലിന്റെയും അഗ്രങ്ങൾ തമ്മിൽ തൊടുകയും മററുള്ളവ നിവത്തിനിൎത്തുകയും ചെയ്താൽ മുദ്രാഖ്യമുദ്ര കിട്ടുന്നതാണു്.

വർദ്ധനം ചലനം സ്വർഗ്ഗ
സ്സമുദ്രസ്സാന്ദ്രവിസ്മൃതീഃ
സർവ്വവിജ്ഞാപനം വസ്തു
മൃത്യുശ്ചധ്യാനമേവ ച
ഉപവീതമൃജുപ്രോക്താ
മുദ്രാഖ്യാസ്തുത്രയോദശ
ഹസ്താസ്തുസംയുതാഃ പ്രോക്താ
നാട്യസിദ്ധാന്തവേദിഭിഃ

വർദ്ധനം, ഇളക്കം, സ്വർഗ്ഗം, സമുദ്രം, ഇടതിങ്ങിയതു്, മറവി, എല്ലാം, അറിയിക്കൽ, സാധനം, മൃതി, ധ്യാനം, പൂണനൂൽ, നേരെയുള്ളതു് എന്നീ പതിമൂന്നു കയ്യുകൾ മുദ്രാഖ്യത്തിൽ രണ്ടുകൈകൊണ്ടും

ചിത്തംചിന്താഭിലാഷശ്ച
സ്വയഞ്ചൈവതഥാസ്മൃതി
പുനഃജ്ഞാനഞ്ചസൃഷ്ടിശ്ച
പശ്ചാൽ പ്രാണപരാഭവൗ
ഭാവ്യത്ഥശ്ച നണത്ഥശ്ച
ചതുർത്ഥീദ്വാദശോദിതാഃ

മനസ്സ്, ചിന്ത, ആഗ്രഹം, സ്വയം, ഓർമ്മ, ജ്ഞാനം, സൃഷ്ടി, ജീവൻ, പരിഭവം, വരാനുള്ളത്, ഇല്ലെന്നുള്ളത്. ആയിക്കൊണ്ട് എന്നീപന്ത്രണ്ട് കയ്യുകളും മുദ്രാഖ്യത്തിൽ ഒററക്കയ്യുകൊണ്ടും കാണിക്കേണ്ടവയാണ്.



ചിത്രം No. 3. കടകം

3. കടകം:—

അംഗുഷ്ഠാംഗുലീമൂലം ഉ
സംസ്പൃശേദ്യാദിമദ്ധ്യമാ

മുദ്രാഭിധാനഹസ്തസ്സ
കടകാഖ്യാം വ്രജേത്താദാ

മുദ്രാഖ്യമുദ്രവിടാതെ നടുവിരലിൻെറ അററം തള്ളവിരലിൻെറ മുരട്ടിൽ തൊട്ടുവിച്ചാൽ കടകമുദ്രയായി.

വിഷ്ണു; കൃഷ്ണോ ഹലിബാണ:
സ്വർണ്ണംരൂപ്യം നിശാചരീ
നിദ്രാപ്രധാനയോഷിത്ച്ശ്രീ
വീണാതാരാസ്രുഗുല്പലം
രക്ഷ: കിരീടംപരിഘം
വിശേഷസ്യന്ദനം പുനഃ
സഹാർത്ഥാ വിംശതികരാ.
സംയുക്താകടകാഹ്വയാ:

വിഷ്ണുഃ കൃഷ്ണൻ, ബലഭദ്രൻ, ശരം, സ്വർണ്ണം, വെള്ളി, രാക്ഷസി, ഉറക്കം, പ്രധാനസ്ത്രീ, മഹാലക്ഷ്മി, വീണ, നക്ഷത്രം, മാല, കരിങ്കുവളം, രക്ഷസ്സ്, കിരീടം, ഗദ, വിശേഷം, തേരു്, ഒരുമിച്ച് (കൂടെ) എന്നീ ഇരുപതു കയ്യുകൾ കടകമുദ്രയിൽ സംയുതമായും

"കുസുമം ദർപ്പണം നാരീ
ഹോമസ്വേദോ ƒല്പവാചകം
ശബ്ദസ്ഥൂണീരസുരഭി-
ന്നിർദ്ദിഷ്ടാകടകാഭിധാ;
അസംയുക്താനവകരാ
നാട്യശാസ്ത്രവിശാരദൈഃ"

പൂവു്, കണ്ണാടി, സ്ത്രീ, ഹോമം, വിയപ്പ്, അല്പം, നാദം, ആവനാഴി, സൌരഭ്യം എന്നീ ഒമ്പതു കയ്യുകൾ അസംയുക്തമായും കാട്ടേണ്ടവയാണു്.

4. മുഷ്ടി:—

അംഗുഷ്ഠസ്തർജ്ജനീപാർശ്വ
മാശ്രിതോംഗുലയ:പരാ:
ആകുഞ്ചിതാശ്ചയസ്യസ്യം:
സഹസ്തോമുഷ്ടിസംജ്ഞക:



ചിത്രം No. 4. മുഷ്ടി.

ചൂണ്ടുവിരലിൻെറ അരുകിൽ തള്ളവിരൽ തൊട്ടുവിക്കുകയും മററു വിരലുകളെല്ലാം മടക്കുകയും ചെയ്താൽ മുഷ്ടി മുദ്ര.

"സ്ഥിതോപവർഗ്ഗാലാവണ്യം
പുണ്യം ഭൃതഞ്ചബന്ധനം
യോഗ്യസ്ഥിതിശ്ചഗുൽഫഞ്ച
കർഷണംചാമരം യമ:
പങ്കമോഷധിശാപൌച

ഡോളാദാനം പ്രദക്ഷിണം
ഖനനംത്യാഗകുന്താ ച
വിക്രമസ്ഥാപനം തഥാ
ഉൽക്കീർണ്ണം പ്രസവഞ്ചൈവ
ഹസ്താസ്തേ പഞ്ചവിംശതി
മുഷ്ടിസംജ്ഞാമുനീന്ദ്രൈസ്തു
സംയുക്താഃ പരികീർത്തിതാഃ"

തേരാളി, വനം, സൗന്ദര്യം, പുണ്യം, ഭൃതം, ബന്ധനം, യോഗ്യം, സ്ഥിതി, കാൽപ്പുറവടി, വലിക്കുക, ചാമരം, കാലൻ, ചേറ് (ചെളി), ഔഷധം, ശാപം, ഊഞ്ഞാൽ, ദാനം, പ്രദക്ഷിണം, കുഴിക്കൽ, ഉപേക്ഷിക്കുക, കുന്തം, വിക്രമം, തപിക്കുക, വിതറുക, പ്രസവം, എന്നീ ഇരുപത്തഞ്ച് കയ്യുകൾ മുഷ്ടിമുദ്രയിൽ രണ്ടു കയ്യുകൊണ്ടും.

"വൃഥാർത്ഥശ്ചഭൃശാർത്ഥശ്ച
ധിഗർത്ഥസ്സചിവസ്തഥാ
ലംഘനം, സഹനം, ദാനം
അനുവാദോജയം ധനു:
അസ്മച്ഛബ്ദൈകവാക്യം തു
ജരാഹരണഭോജനേ
അയുക്തമുഷ്ടി നാമാന:
കരാ: പഞ്ചദശോദിതാ:''

വെറുതെ, ഏററവും, ധിക്കരിക്കുക, മന്ത്രി, ലംഘിക്കുക, സഹിക്കുക, ദാനം, അനുവാദം, ജയം, വില്ല്, ഞങ്ങൾ, ഒന്ന്, വാർദ്ധക്യം, ഹരിക്കുക, ഭോജനം എന്നിങ്ങനെ പതിനഞ്ച് കയ്യുകൾ മുഷ്ടിയിൽ ഒററക്കൈകൊണ്ടും കാണിക്കുന്നു.

5. കത്തരീമുഖം:—

കനീയസ്യുന്നതാ യത്ര
തിസ്രഃ സ്യുഃ സന്നതാപരാഃ
അംഗുഷ്ഠസ്തർജ്ജനീപാർശ്വം
സംസ്പൃശേൽ ഭരതർഷഭ
കത്തരീമുഖമിത്യാഹുഃ
ഹസ്തംതംനൃത്തവേദിനഃ



ചിത്രം No. 5.
'കത്തരീമുഖം'

ചെറുവിരൽ പൊക്കിയും മററു മൂന്നു വിരലുകൾ പകുതിമടക്കിയും, തള്ളവിരലിന്റെ അഗ്രം ചൂണ്ടാണിവിരലിന്റെ ഒരു ഭാഗത്തു തൊട്ടുവിച്ചാൽ കത്തരിമുഖമുദ്രയായി.

പാപഃശ്രമോ ബ്രാഹ്മണശ്ച
കീർത്തിഃ കുംഭോ ഗൃഹം വ്രതം
ശുദ്ധി സ്ത്രീരഞ്ച വംശശ്ച
ക്ഷുധാ ശ്രുവണഭാഷണേ

ഗർഭോ/വസാനം മൃഗയാ
നാട്യജ്ഞൈർ മുനിപുംഗവൈഃ
കത്തരീമുഖഹസ്താസ്തു
സംയുക്താഷോഡശ സ്മൃതാ:

പാപം, തളർച്ച, ബ്രാഹ്മണൻ, യശസ്സ്, ആനയുടെ മസ്തകം, വീട്, വ്രതം, ശുദ്ധി, തീരം, വംശം, വിശപ്പ്, കേൾക്കുക, പറയുക, ഗർഭം, അവസാനം, നായാട്ട് എന്നീ പതിനാറ് കയ്യുകൾ സംയുക്തമായും,

"യുഷ്മദർത്ഥെ കരാചനം
വചനം സമയക്രമഃ
ബഹുക്തിരസ്മദർത്ഥശ്ച
മർത്ത്യോ വക്ത്രം വിരോധിതം
ബാലകോ നകുലശ്ചാപി
നൃത്തജ്ഞൈഃ സമുദീരിതാഃ
കത്തരീമുഖഹസ്താഖ്യാ
അസംയുക്താദശൈവഹി"

നിങ്ങൾ, വാക്ക്, സമയക്രമം, ബഹുവചനം, ഞങ്ങൾ മനുഷ്യൻ, മുഖം, വിരോധം, കുട്ടി, കീരി എന്നീ പത്തു മുദ്രകൾ അസംയുതമായും കാണിക്കുന്നു.

6. <u>ശുകതുണ്ഡം:—</u>

ഭ്രൂലതേവയദാവക്രാ
തർജ്ജന്യം ഗുഷ്ഠസംയുതാ

നമിതാനാമികാശേഷേ
കുഞ്ചിതോദഞ്ചിതേതദാ
ശുകതുണ്ഡകമിത്യാഹു-
രാചാര്യാഃ ഭരതർഷഭ.



ചിത്രം No. 6.
ശുകതുണ്ഡം

ചൂണ്ടുവിരലിനെ പുരികംപോലെ വളയ്ക്കുകയും പവിത്രവിരൽ മടക്കി, അതിന്മേൽ പെരുവിരൽ വയ്ക്കുകയും മററുള്ള വിരലുകൾ പൊന്തിച്ചു മടക്കുകയും ചെയ്താൽ ശുകതുണ്ഡമുദ്രയായി.

"ഹസ്തോ/യ മങ്കുശേചൈവ
പക്ഷിണ്യേവപ്രയുജ്യതേ".

ആനത്തോട്ടി, പക്ഷി എന്നിവ മാത്രമേ രണ്ടുകൈകൊണ്ടും കാണിക്കേണ്ടതുള്ളു. ഇതിൽ അസംയുതമുദ്രകൾ പറഞ്ഞു കാണുന്നില്ല.

7. കപിത്ഥം:—

"നമിതാനാമികാ പൃഷ്ഠ-
മംഗുഷ്ഠോയദിസംസ്പൃശേൽ
കനിഷ്ഠികാസുനമ്രാ ച
യസ്മിംസ്തുസകരസ്മൃതഃ
കപിത്ഥാഖ്യശ്ചവിദ്വത്ഭിഃ
നൃത്തശാസ്ത്രവിശാരദൈഃ"



ചിത്രം No. 7.
കപിത്ഥം.

മടക്കിയമോതിരവിരലിന്മേൽ തള്ളവിരൽ തൊട്ടു വിച്ച് ചെറുവിരൽ നല്ലവണ്ണം മടക്കിവച്ചാൽ കപിത്ഥമുദ്രയാകും.

"വാഗുരഃ സംശയഃ പിഞ്ഛാ
പാനം സ്പർശോ നിവർത്തനം
ബഹിഃ പൃഷ്ഠാവതരണേ
പദവിന്യാസഇത്യപി

സംയുക്താസ്തുകപിത്ഥാഖ്യാ
ദശഹസ്താസ്സമീരിതാഃ"

വല, ശങ്ക, മയിൽപ്പീലി, കുടിക്കുക, തൊടുക, പിൻതിരിക്കുക, ബാഹ്യം, പിൻഭാഗം, ഇറങ്ങുക, കാലടിവയ്ക്കുക, എന്നീ പത്തുകയ്യുകൾ കപിത്ഥമുദ്രയിൽ ഇരുകൈകളെക്കൊണ്ടും കാണിക്കേണ്ടവയാണ്. ഒരു കൈകൊണ്ടു കാണിക്കേണ്ടുന്നവ പറഞ്ഞുകാണുന്നില്ല.



ചിത്രം No. 8.

'ഹംസപക്ഷം'

8. ഹംസപക്ഷം:—

"അംഗുല്യശ്ചയഥാപൂർവ്വം
സംസ്ഥിതായദിയസ്യതു
സഹസ്തോഹംസപക്ഷാഖ്യോ
ഭണ്യതേ ഭരതാദിഭി"

വിരലുകളെല്ലാം അതേപടി നിവർത്തിനിർത്തിയാൽ ഹംസപക്ഷമാണ്.

"ചന്ദ്രോവായുർമ്മന്മഥശ്ച
ദേവ പർവ്വതസാനവഃ
നിത്യബന്ധവശയ്യാശ്ച
ശിലാമുഖമുരസ്തനം

വസനം വാഹനം വ്യാജ-
ശ്ശയനം പതനം ജനഃ
താഡനം ഛാദനം ചൈവ
വ്യാപനം, സ്ഥാപനം തഥാ

ആയാനം നമനം ചാഥ
മജ്ജനം ചന്ദനം തഥാ
ആലിംഗനഞ്ചാനുയാനം
പാലനം പ്രാപണം ഗദാ

കപോല മംസഃ കേശശ്ച
വിധേയാനുഗ്രഹൌ മുനിഃ
ഇതി ശബ്ദാഭിധേയശ്ച
മത്സ്യപൂജനകല്പപാഃ

ഹംസപക്ഷാഖ്യഹസ്താസ്തു
ചത്വാരിംശദ്വയോത്തരാഃ
സംയുക്താനാട്യശാസ്ത്രജ്ഞൈഃ
കഥിതാഃ മുനിപുംഗവൈഃ"

ചന്ദ്രൻ, വായു, കാമൻ, ദേവന്മാർ, പർവ്വതം, താഴ്-വര, എല്ലാപ്പോഴും, ബന്ധു, കിടക്ക, കല്ല്, സുഖം, മാറ്, മുല, വസ്ത്രം, വാഹനം, കളവ്, കിടക്കുക, വീഴുക, ജനം, അടക്കുക, മറയ്ക്കുക, വ്യാപിക്കുക, സ്ഥാപിക്കുക, വരിക, നമസ്കരിക്കുക, കളിക്കുക, ചന്ദനം, ആലിംഗനം, പിൻതുടരുക, പാലിക്കുക, പ്രാപിക്കുക, ഗദ, കവിൾത്തടം, തോൾ, തലമുടി, വിനയമുള്ളവൻ, അനുഗ്രഹം, മുനി, ഇപ്രകാരം,

മത്സ്യം, പൂജിക്കുക, ആമ എന്നീ നാല്പത്തിരണ്ടു കയ്യുകൾ ഇരുകയ്യുകൾകൊണ്ടും കാണിക്കേണ്ടവയാണ്. ഒററക്കൈ കൊണ്ട് കാണിക്കേണ്ട മുദ്രകൾ ഉണ്ടെങ്കിലും വിവരിച്ചു കാണുന്നില്ല.

9. ശിഖരം:—

"പുരതോമദ്ധ്യമാഞ്ചാപി
പൃഷ്ഠതസ്തുജ്ജനീംനയേൽ
കപിത്ഥഹസ്തസ്തതദാ
പ്രാപ്നയാച്ശിഖരാഭിധാം"



ചിത്രം No. 9.
'ശിഖരം'

കപിത്ഥം മുദ്രപിടിച്ച് നടുവിരലിനെ മുന്നോട്ടും ചൂണ്ടുവിരലിനെ പിന്നോട്ടും തള്ളിനിർത്തിയാൽ ശിഖരമുദ്രയായി.

സഞ്ചാരം ചരണൗനേത്രേ
ദർശനം മാർഗ്ഗ മാർഗ്ഗണേ

കർണ്ണൌ പാനം കരാശ്ചാഷ്ടൗ
സംയുക്ത ശിഖരാഃ സ്മൃതാഃ

നടക്കുക, കാലുകൾ, കണ്ണുകൾ, കാണുക, വഴി, അന്വേഷണം, ചെവികൾ, കുടിക്കുക എന്നീ എട്ടും രണ്ടു കൈകൊണ്ടു കാണിക്കണം. അസംയുതമുദ്രകൾ വിവരിച്ചിട്ടില്ല.

10. ഹംസാസ്യം:—

"സന്നതാശ്ചലദഗ്രാസ്യ
സ്തുർജ്ജന്യം ഗ്രുഷ്ടമദ്ധ്യമാ
ഇതരേ ചോന്നതേയത്ര
ഹംസാസ്യം തദ്ദീരിതം"



ചിത്രം No. 10
'ഹംസ സ്യം'

ചൂണ്ടുവിരലിൻെറയും തള്ളവിരലിൻെറയും നടുവിരലിൻെറയും അഗ്രങ്ങൾ തമ്മിൽചേർത്തു് കുറഞ്ഞൊന്നിളക്കു

കയും മററു വിരലുകൾ പൊക്കിപ്പിടിക്കുകയും ചെയ്താൽ ഹംസാസ്യമുദ്രയായി.

"കനീനികാമൃദുർദ്ധ്ൂളിഃ
പാണ്ഡുരോനീലലോഹിതൌ
കരുണാരോമരാജിശ്ച
സംസ്മൃതാമുനിപുംഗവൈഃ
ഹംസാസ്യഹസ്താനൃത്തജ്ഞൈ_
രഷ്ടാവേവഹിസംയുതാ:"

കൃഷ്ണമണി, മാർദ്ദവം, പൊടി, വെളുപ്പ്, നീലം, ചുക_പ്പ്, കരുണ, രോമക്കൂട്ടം എന്നീ എട്ടു കയ്യുകൾ ഹംസാസ്യത്തിൽ ഇരുകൈകളാൽ കാണിക്കുന്നു.

വർഷാരംഭകേശരോമ
രേഖാത്ര വലി രിത്യപി
അസംയുക്താസ്തു ചത്വാരോ
ഹംസാസ്യാഖ്യാ: കരാ: സ്മൃതാ:

വർഷാരംഭം, തലമുടിനാരുകൾ, രേഖ, വയററത്തുള്ള മടക്കുകൾ (വലികൾ) എന്നിവ നാലും ഒരു കൈകൊണ്ട് കാട്ടേണ്ടവയാണ്.

11. അഞ്ജലി:—

"കരശാഖാശ്ചാവിശ്ലിഷ്ടാ
മദ്ധ്യം ഹസ്തതലസ്യത്തു
കിഞ്ചിദാകുഞ്ചിതംയസ്യ
ല്പറിതം സോഞ്ജലിഃ കരഃ

വിരലുകളെല്ലാം തമ്മിൽ തൊട്ടുവിക്കാതെ നിൎത്തുകയും കയ്യിന്റെ അടിഭാഗം (ഉള്ളംകയ്യ്) കുറച്ചൊന്നു കുഴിക്കുകയും ചെയ്താൽ അഞ്ജലി.



ചിത്രം No. 11

'അഞ്ജലി'

"പ്രവർഷം, വമനം വഹ്നിഃ
പ്രവാഹഃ, പ്രസ്വനഃ പ്രഭാ
മൂദ്ധജഃ കുണ്ഡലഞ്ചൈവ
സന്താപസ്സംഭ്രമസ്സദാ
നദീസ്നാനം പ്രവാഹശ്ച
രുധിരം നാട്യകോവിദൈഃ
സംയുക്താഞ്ജലിനാമാനോ
ഹസ്താപഞ്ചദശോദിതാഃ

അതിവർഷം, ഛർദ്ദി, തീയ്യ്, വാജി, കഠിനശബ്ദം, പ്രഭ, തലമുടി, കുണ്ഡലം, ചൂട്, പരിഭ്രമം, സദാ, നദി, സ്നാനം, ഒഴുക്ക്, ചോര എന്നീ പതിനഞ്ചു് കയ്യുകൾ രണ്ടു കയ്യുകൾകൊണ്ടും,

"അയുക്താഞ്ജലി നാമാനാ
വുഭാവേവകരൗസ്മൃതൌ
ശാഖാക്രോധശ്ചവിദ്വത്ഭിഃ
നാട്യശാസ്ത്രവിശാരദൈഃ"

മരക്കൊമ്പ്, ക്രോധം എന്നീരണ്ടെണ്ണം ഒററകൈക്കയ് കൊണ്ടും കാണിക്കണം.

12. അദ്ധചന്ദ്രം:—

"അംഗുഷ്ഠംതജ്ജനീഞ്ചാപി
വജ്ജയിത്വേതരാഃ ക്രമാൽ
ഈഷദാകുഞ്ചിതായത്ര
സോദ്ധചന്ദ്രകരസ്മൃതഃ



ചിത്രം No. 12.

'അർദ്ധചന്ദ്രം'

പെരുവിരലും ചൂണ്ടുവിരലും ഒഴികെ ശേഷമുള്ളവ കുറഞ്ഞൊന്നു മടക്കിയാൽ അതു് അർദ്ധചന്ദ്രമുദ്രയായി.

"യദ്യത്ഥശ്ചകിമത്ഥശ്ച
വൈവശ്യഞ്ചനഭസ്ഥലം
ധന്യോദൈവം സ്മൃതിശ്ചാപി
തൃണം പുരുഷകുന്തളം
സംയുക്താസ്ത്വർദ്ധചന്ദ്രാഖ്യാ
ഹസ്താഃ നവസമീരിതാഃ"

എങ്കിൽ, എന്തിനായിക്കൊണ്ടു്, വിവശത, ആകാശം, ധന്യൻ, ദൈവം, ഓമ്മ, പുല്ലു്, ശിഖ എന്നീ ഒമ്പതു കൈകളും ഇരുകരങ്ങളാൽ കാണിക്കേണ്ടവയാണു്.

"പ്രസ്ഥാനം മന്ദഹാസശ്ച
കിംശബ്ദശ്ചാപി കുത്സനം
അസംയുക്താർദ്ധചന്ദ്രാഖ്യാ-
ശ്ചതൂരഃ സംസ്മൃതാഃ കരാഃ"

പുറപ്പെടൽ, പുഞ്ചിരി, എന്തു്, നിന്ദ എന്നീ നാലെണ്ണം ഒററക്കൈകൊണ്ടു കാണിക്കുന്നു.

13. മുകുരം:—

"മദ്ധ്യമാനാമികെ നമ്രേ
അംഗുഷ്ഠോപി പരസ്പരം
യദ്യാരഭേരൻസ്പൃശായ
മുകുരസ്സകരോ മത:

നടുവിരലും, മോതിരവിരലും തള്ളവിരലും മടക്കി അവകളുടെ അഗ്രംതൊടുവാൻ ആരംഭിക്കത്തക്കവണ്ണം നിൎത്തിയാൽ മുകുരമുദ്ര.

ദംഷ്ട്രാ വിയോഗോജംഘാച
നിതംബോവേദസോദരൌ
സ്തംഭശ്ചോലൂഖലംവേഗീ
പിശാച: പുഷ്ടിരിത്യപി
ഏകാദശസമാദിഷ്ടാ
സംയുക്തമുകുരാ: കരാ:



ചിത്രം No. 13

'മുകുരം'

ദംഷ്ട്രം, വിരഹം, കണങ്കാൽ, അരപ്രദേശം, വേദം, സഹോദരൻ, തൂണ്, ഉരൽ, വേഗമുള്ളവൻ, പിശാച്, പുഷ്ടി എന്നീ പതിനൊന്ന് കയ്യുകൾ രണ്ടു കൈകൊണ്ടു കാണിക്കണം.

"വിമതോഭ്രമരോരശ്മി:
കോപസ്സുഷ്യംചകങ്കണം
ഗ്രീവാംഗദം നിഷേധോപീ-
ത്യയുക്താമുകുരാന്നവ"

ശത്രു, വണ്ട്, കിരണം, കോപം, നല്ലത്, വള, കണ്ഠം, തോൾവള, നിഷേധം എന്നിവ ഒൻപതും ഒരു കൈകൊണ്ടു കാട്ടേണ്ടവയാണ്.

14. ഭ്രമരം:—

നമിതാതർജ്ജനീയസ്യ
സഹസ്തോഭ്രമരാഹ്വയ:



ചിത്രം No. 14

'ഭ്രമരം'

ചൂണ്ടുവിരൽ നടുവിൽ മടക്കിയാൽ ഭ്രമരമുദ്ര.

"ഗരുൽഗാനം ജലം ഛത്രം
ദന്തികർണ്ണൌമനീഷിഭി:
ഭ്രമരാഖ്യസ്സുസംയുക്താ
ഹസ്താ: പഞ്ചസമീരിതാ:

ചിറക്, പാട്ട്, വെള്ളം, കുട, ആനച്ചെവികൾ എന്നീ അഞ്ചു കയ്യുകൾ രണ്ടു കയ്യുകൊണ്ടും

"ഗന്ധർവ്വോ ജന്മഭീതിശ്ച
രോദനം നാട്യകോവിദൈ:
ഭ്രമരാഖ്യാസ്തുസംയുക്താ_
ശ്ചത്വാരസ്സമുദീരിതാ:"

ഗന്ധർവ്വൻ, ഉണ്ടാവുക (സൃഷ്ടി), ഭയം, കരയുക എന്നീ നാലും ഒരു കൈ കൊണ്ടും കാണിക്കേണ്ടവയാണു്.

15. സൂചീമുഖം

"മദ്ധ്യമാനാമികാപൃഷ്ഠ
മംഗുഷ്ഠോയദിസംസ്പൃശേൽ
കനിഷ്ഠികാകുഞ്ചിതാ ച
സൂചീമുഖകരസ്തുസ."



ചിത്രം No. 15.

'സൂചീമുഖം'

നടുവിരലും മോതിരവിരലും മടക്കി അവയുടെ പുറത്തു് തള്ളവിരൽ ചേർക്കുകയും ചെറുവിരൽ നല്ലപോലെ മടക്കുകയും ചെയ്താൽ സൂചീമുഖ മുദ്രയായി.

ഭിന്നമുൽപതനംലോകോ
ലക്ഷ്മണ: പാതമന്യതാ
മാസോഭ്രൂശിഥിലംവാലോ
യുക്താസ്സ്യു ചീമുഖാദശ.

മുറിക്കുക, മേല്പോട്ടുചാടുക, ലോകം, ലക്ഷ്മണൻ, വീഴ്ച, മററൊന്നു്, മാസം, പുരികം, വേർപെടുക, വാൽ എന്നീ പത്തെണ്ണം സൂചീമുഖത്തിൽ രണ്ടു കൈകൊണ്ടും കാണിക്കേണ്ടവയാണ്.

''ഏക: കഷ്ടം ജഡോന്യശ്ച
ബഹുക്തി: ശ്രവണ: കലാ
പുരായമേതേ രാജ്യഞ്ച
കിഞ്ചിൽ സാക്ഷീ നിരാന്തനം
ആഗച്ഛ, ഗച്ഛ, യുദ്ധായ
സൂചിമുഖകരാസ്മൃതാ:
ഷോഡശൈവഹി നാട്യജ്ഞൈ-
രസംയുക്താ: മനീഷിഭി''

ഏകൻ, കഷ്ടം, ജഡം, അന്യൻ ബഹുവചനം, ശ്രവണം, കലം, പണ്ടു്, ഇവൻ, രാജ്യം, അല്പം, സാക്ഷി, നിരസിക്കുക, വാ, പോ, എന്നീ പതിനാറു് കയ്യുകളും ഒററക്കൈ കൊണ്ടു കാട്ടേണ്ടവയാണ്.

16. പല്ലവം:—

''മൂലഞ്ചാനാമികാംഗുല്യാ
അംഗുഷ്ഠോയദിസംസ്പൃശേൽ
യസ്മിംസ്തുനൃത്തശാസ്ത്രജ്ഞൈഃ
പല്ലവസ്സകര: സ്മൃതഃ''



ചിത്രം No. 16

പല്ലവം.

പെരുവിരൽ മോതിരവിരലിൻെറ മുരട്ടിൽ ചേത്താൽ പല്ലവം.

"വജ്രം പർവ്വതശൃംഗഞ്ച
ഗോകർണ്ണൌ നേത്രദീർഘിമാ
മഹിഷ: പരിഘ: പ്രാസോ
ജന്തു ശൃംഗഞ്ചവേഷ്ടനം
സംയുക്തപല്ലവാഖ്യാസ്സു
കരാനവഉദീരിതാ:"

വജ്രായുധം, കൊട്ടമുടി, പശുച്ചെവികൾ, മിഴിയുടെ നീളം, പോത്തു്, ആയുധവിശേഷം, കുന്തം, ജന്തുക്കളുടെ കൊമ്പുകൾ, ചുററൽ എന്നീ ഒമ്പതു എണ്ണം രണ്ടുകൈ കൊണ്ടു കാണിക്കണം.

ദൂരം, പണഞ്ചധൂമശ്ച
പൃച്ഛം വേത്രഞ്ചശാലയ:
അയുക്തപല്ലവാഖ്യാസ്തു
ഹസ്താഃ ഷൾസമുദീരിതാ:

ദൂരം, പണയം, പുക, വാൽ, ചൂരൽ, ധാന്യം എന്നീ ആറു് എണ്ണം ഒരു കൈകൊണ്ടു് കാണിക്കണം.

17. ത്രിപതാകം:—

"അംഗുഷ്ഠഃ കുഞ്ചിതാകാര-
സ്തർജ്ജനീമൂലമാശ്രിത:
യദിസ്യാൽസകരപ്രോക്തോ
ത്രിപതാകാമുനീശ്വരൈഃ"



ചിത്രം No. 17

ത്രിപതാക.

പെരുവിരൽ കുറഞ്ഞൊന്നുമടക്കി ചൂണ്ടുവിരലിന്റെ ച്ചുവട്ടിൽ ചേർത്താൽ അതു് ത്രിപതാകമുദ്രയാകുന്നു.

അസ്തമാദിരയേപാനം
ശരീരംയാചനാംബുധൈ:
ഷഡേതേത്രപതാകാഖ്യാ
സംയുക്താസംസ്മൃതാഃ കരാഃ

അസ്തമനം, മുതലായവ, എടോ, പാനം, ശരീരം, ഇരക്കൽ എന്നീ ആറ് എണ്ണം സംയുതമായി കാണിക്കണം. അസംയുതം വിവരിച്ചിട്ടില്ല.

18. മൃഗശീർഷം:—

"മദ്ധ്യമാനാമികാമദ്ധ്യ-
മംഗുഷ്ഠോയദിസംസ്പൃശേൽ
മൃഗശീർഷകഹസ്തോfയം
കഥിതോ മുനിപുംഗവൈഃ



ചിത്രം No. 18

മൃഗശീർഷം.

നടുവിരലും മോതിരവിരലും മടക്കി അവയുടെ ഉള്ളിൽ നടുവിലെ രേഖയോടു് പെരുവിരലിൻെറ അഗ്രം തൊടുവിച്ചാൽ മൃഗശീർഷമുദ്ര.

"സംയുക്തഏവ ഹസ്തോ/യം
മൃഗേചപരമാത്മനി"

മൃഗം, പരമാത്മാവു് എന്നീ രണ്ടുമുദ്രകൾ രണ്ടുകൈ കൊണ്ടും കാണിക്കണം. അസംയുതം വിവരിച്ചു കാണുന്നില്ല.

19. സപ്പശിരസ്സ്:—

"അംഗുല്യസ്സംഹതാസ്സർവ്വാ-
സ്സഹാംഗുഷ്ഠേനയസ്യച
തഥാനിമ്നതലശ്ചൈവ
സതുസപ്പശിരഃ കരഃ"



ചിത്രം No. 19

സർപ്പശിരസ്സ്.

പെരുവിരൽ തുടങ്ങിയ എല്ലാവിരലുകളും ചേർത്തു് കൈപ്പടം അല്പമൊന്നുമടക്കിയാൽ സപ്പശിരസ്സു് മുദ്രയാകും. ഹസ്തലക്ഷണദീപികയിൽ ഇതിൻെറ കയ്യുകൾ വിവരിച്ചു കാണുന്നില്ല. പാമ്പു്, ഗജമസ്തകം, ദാനം, ജലപാനം, തപ്പണം, സാവധാനം, പോഷണം, ചന്ദനക്കൂട്ടു് മുതലായ മുദ്രകൾ രണ്ടു കൈയ്കൊണ്ടും കാണിക്കേണ്ടവയാണു്.

20. വർദ്ധമാനകം:—

സ്പൃശേൽ പ്രദേശിനീയത്ര
രേഖാമംഗുഷ്ഠമദ്ധ്യഗാം
കുഞ്ചിതോദഞ്ചിതാശ്ലേഷാ
സ്സഹസ്തോവർദ്ധമാനകഃ



ചിത്രം No. 20

വർദ്ധമാനക.

ചൂണ്ടുവിരൽ പെരുവിരലിൻെറ നടുരേഖയിൽ ചേക്കുകയും മററുവിരലുകൾ ഭംഗിയിൽ പൊങ്ങിച്ചുമടക്കുകയും ചെയ്താൽ വർദ്ധമാനകമുദ്രയാകുന്നു.

സ്ത്രീകുണ്ഡലം രത്നമാലാ
ജാനുയോഗീചദുന്ദുഭിഃ
അംബഷ്ഠോപിച ഹസ്താഷ്ഷട്
സംയുതാവർദ്ധമാനകാഃ

സ്ത്രീകളുടെ കുണ്ഡലം, രത്നമാല, മുട്ട്, യോഗി, പെരുമ്പറ, ആനക്കാരൻ എന്നിവ ആറും രണ്ടുകൈകൊണ്ടു കാണിക്കണം.

"ആവർത്തോ നാഭികൂപൌച
ത്രയോഹസ്താസ്ത്വസംയുതാഃ"

ചുഴി, നാഭി, കിണർ എന്നീ മൂന്നെണ്ണം ഒരു കൈകൊണ്ടുകാണിക്കണം.

21. അരാളം:—

"തർജ്ജനീമദ്ധ്യമാംരേഖാ_
മംഗുഷ്ഠോയദിസംസ്പൃശേൽ



ചിത്രം No. 21

അരാളം.

കുഞ്ചിതോദഞ്ചിതാശ്ചാന്യാ
അരാളസ്സകരസ്മൃതഃ

പെരുവിരൽ ചൂണ്ടുവിരലിൻെറ നേട്ടവിലെ രേഖയിൽ ചേൎത്ത് മററുവിരലുകൾ പൊക്കിമടക്കിയാൽ അരാളമുദ്ര യാകും.

മൂഢോവൃക്ഷശ്ചകീലശ്ച
കുഡ്മളശ്ചാങ്കുരഃ കരാഃ
അരാളകാസ്തുപഞ്ചൈതേ
കഥിതാനാട്യകോവിദൈഃ

മൂഢൻ, വൃക്ഷം, കുറ്റി, മൊട്ട്, മുള, എന്നീ അഞ്ചെണ്ണം രണ്ടുകൈകൊണ്ടും കാണിക്കണം. ഒററക്കൈയ് വിവരിച്ചിട്ടില്ല. എന്നാൽ ഗർവ്വ്, തറസ്സുക, ദുഷ്ടൻ മുതലായവ അസംയുതമായി കാട്ടിവരുന്നുണ്ട്.

22. ഊൎണ്ണനാഭം:—

ഊൎണ്ണനാഭപദാകാരാ
പഞ്ചാംഗുല്യശ്ചയത്രഹി
ഊൎണ്ണനാഭാഭിധഃ പ്രോക്തഃ
സഹസ്തോമുനിപുംഗവൈഃ

വിരലുകളെല്ലാം എട്ടുകാലിയുടെ കാലുകളെപ്പോലെ വളച്ചാൽ ഊൎണ്ണനാഭമുദ്രയാകുന്നു.

തരംഗശ്ചഫലം വ്യാഘ്രോ
നവനീതം ഹിമംബഹു

അംഭോജമൂർണ്ണനാഭാഖ്യാ
ഹസ്താസ്സപൈപ്പവസംയുതാഃ



ചിത്രം No 22

ഊർണ്ണനാഭം

കുതിര, കായ്, വ്യാഘ്രം, വെണ്ണ, മഞ്ഞു്, വളരെ, താമര എന്നീ ഏഴെണ്ണം രണ്ടുകൈകൊണ്ടും കാണിക്കണം. ഒററക്കൈ വിവരിച്ചുകാണുന്നില്ല. ഉരുള, ഉരുണ്ടതു്, പന്തു് ഇവ അസംയുതമാണ്.

23. മുകുളം:—

പഞ്ചാനാമംഗുലീനാംച
യദ്യഗ്രോമിളിതോ ഭവേൽ
സ്പഷ്ടംയത്ര ച വിജ്ഞേയോ
മുകുളാഖ്യകരോബുധൈഃ

അഞ്ചുവിരലുകളുടെയും അഗ്രങ്ങൾ നല്ലവണ്ണം ചേർത്താൽ അതു മുകുളമുദ്രയാകുന്നു.



ചിത്രം No. 23

മുകുളം

സൃഗാലോവാനരോമ്ലാനി-
വ്വിന്ദുമുതിർ മുകുളാഹ്വയാഃ
ചത്വാരശ്ചൈവഹികരാ
കഥിതാനാട്യവേദിഭിഃ

കുറുക്കൻ, കുരങ്ങൻ, വാട്ടം, മറക്കുക എന്നീ നാലെണ്ണം രണ്ടുകൈകൊണ്ടും കാണിക്കുന്നു. ഒററക്കൈ വിവരിച്ചിട്ടില്ല.

24. കടകാമുഖം:—

"തർജ്ജനീമദ്ധ്യമാമദ്ധ്യ
മംഗുഷ്ഠഃ പ്രവിശേദ്യദി

ശേഷാഃ സന്നമിതാഃയത്ര
സഹസ്തഃ കടകാമുഖഃ!!

നടുവിരലിൻെറയും ചൂണ്ടുവിരലിൻെറയും നടുവിൽ പെരുവിരൽ പ്രവേശിപ്പിച്ചു് മററുള്ള വിരലുകൾ മടക്കിയാൽ കടകാമുഖമുദ്രകിട്ടും.



ചിത്രം No. 24

കടകാമുഖം

കഞ്ചുകഃ കിങ്കരഃ ശൂരോ
മല്ലോബാണവിമോചനം
ബന്ധനം ച ഷഢേതേന്യഃ
സംയുക്താകടകാമുഖാഃ

കുപ്പായം, കിങ്കരൻ, ശൂരൻ, മല്ലൻ, അമ്പെയ്യുക, ബന്ധനം എന്നീ ആറെണ്ണം കടകാമുഖത്തിൽ രണ്ടുകൈ കൊണ്ടും കാട്ടുന്നു. ഒററക്കൈ കാണിക്കാറുണ്ടെങ്കിലും വിവരിച്ചുകാണുന്നില്ല.

# സമാനമുദ്രകൾ:—

ഒരേകൈകളെക്കൊണ്ടുതന്നെ സ്ഥാനഭേദങ്ങളെക്കൊണ്ടും ചലനവിധങ്ങളെക്കൊണ്ടും വ്യത്യസ്ഥാത്ഥങ്ങൾ ധ്വനിപ്പിക്കുവാൻ കഴിയുന്ന മുദ്രകൾക്കാണ് സമാനമുദ്രകൾ എന്നു പറയുന്നതു്. ഭാഷയിലെ ഒരു പദത്തിന്ന് നാനാത്ഥങ്ങൾ ഉണ്ടാകുന്നതുപോലെ (അംബരം, ആകാശവും വസ്ത്രവുമായി സന്ദർഭാനുസരണം എടുക്കുന്നു.) ഒരേമുദ്രകൾക്കുതന്നെ സ്ഥാനഭേദങ്ങളെക്കൊണ്ട് അത്ഥങ്ങൾ മാറുന്നു.

''സമീപസമയൌ തുല്യൌ
സമൌദാനവകൌണപൌ
സരോജലേതുല്യഹസ്തേ
തുല്യൌവരുണവാരിധീ

ലാവണ്യഭൂഷണേതുല്യേ
ചിത്തബുദ്ധീസമാനകേ
ക്രൂരശത്രൂസമക്കരൌ
സമൌസൈനികശുദ്രകൌ

സമഹസ്തൌസിദ്ധപാദൌ
തുല്യൌനിശ്വാസശ്രദ്ഗദൌ
ജയശക്തീതുല്യഹസ്തൌ
തുല്യൌപുണ്യഗുണാവുഭൌ

തമസ്ത്രീയാമേദേേതുല്യേ
തുല്യൌചദൃഢനിശ്ചയൌ
പീയൂഷാമൃതതുല്യേദേ
അല്പബിന്ദുസമാനകൌ

ജ്വാലാധൂമൗ തുല്യഹസ്തൗ
ജ്യേഷ്ഠഭീമൗ സമാനകൗ
നകുലോഭരതസ്തുല്യൗ
സമൗ വിജയലക്ഷ്മണൌ

ശത്രുഘ്നസഹദേവൗ ച
തുല്യേ പാലനകർമ്മണി
ധ്വജദണ്ഡൗ തുല്യഹസ്തൌ
സമാനേ ദർപ്പയൌവ്വനേ

തുല്യേ സമ്മോഹവൈവശ്യേ
സമേ പാതാളഗഹ്വരേ
മാസപക്ഷൗ തുല്യഹസ്തൗ
സഭാദേശൗ സമാനകൌ

പാശപ്രമോദൌ തുല്യൗ ദ്വൌ
സമാനേ സ്പർശസംഗതീ
സമാനൌ ധന്യഗംഭീരൌ
സ്വനവാദ്യേ സമാനകേ

പൂജാഭക്തീ തുല്യഹസ്തേ
സമാനൗ സുഹൃദാശ്രയൗ
വിസ്താരശയ്യേ ദ്വേ തുല്യേ
കലുഷവ്യാകുലൌ സമൌ

സമാനൌ ചാരസഞ്ചാരൌ
തുല്യേ തുധന ഹാടകേ
ബിംബഖേടൌ ച തുല്യൗ ദ്വൗ
സന്ദേഹവിപരീതകൗ

മഹീനിർവ്വത്തനേതുല്യേ
പുരാതദ്വാചകേസമേ
ഗോദക്ഷിണേതുല്യഹസ്തേ
സമൗരജകകിങ്കരൌ

ഭ്രുകുചൌതുല്യഹസ്തൗദ്വൌ
കീലസൂചീസമാനകേ
തന്ദ്രാനീതുല്യഹസ്തേ
കഥിതാനാട്യവേദിഭി".

(1) സമീപം—സമയം; (2) ദാനവൻ—കൌണപൻ (3) സരസ്സ്—ജലം; (4) വരുണൻ—വാരിധി; (5) ലാവണ്യം—ഭൂഷണം; (6) ചിത്തം—ബുദ്ധി; (7) ക്രൂരം—ശത്രു (8) സൈന്യം—ശൂദ്രൻ; (9) സിദ്ധൻ—പാദം; (10) നിശ്വാസം—ഗദ്ഗദം; (11) ജയം—ശക്തി; (12) പുണ്യം—ഗുണം; (13) തമസ്സ്—രാത്രി; (14) ദൃഢം—നിശ്ചയം (15) അമൃത്—മദ്യം; (16) അല്പം—ബിന്ദു; (17) ജ്വാല—ധൂമം (18) ജ്യേഷ്ഠൻ—ഭീമൻ; (19) നകുലൻ—ഭരതൻ; (20) വിജയൻ—ലക്ഷ്മണൻ; (21) ശത്രുഘ്നൻ—സഹദേവൻ (22) പാലനം—കർമ്മം; (23) ധ്വജം—ദണ്ഡം; (24) ദർപ്പം—യൗവ്വനം; (25) മോഹാലസ്യം—വിവശത; (26) പാതാളം—ഗഹ്വരം; (27) മാസം—പക്ഷം; (28) സഭ—ദേശം; (29) കയറ്—പ്രമോദം; (30) സ്പർശം—സംഗതി; (31) ധന്യൻ—ഗംഭീരൻ; (32) സ്വനം—വാദ്യം; (33) പൂജാ—ഭക്തി; (34) സുഹൃത്ത്—ആശ്രയം; (35) വിസ്താരം—ശയ്യ; (36) കലുഷം—വ്യാകുലം; (37) ചാരൻ—സഞ്ചാരം (38) ധനം—പൊന്നു് (ഹാടകം); (39) ബിംബം—ഖേടം (പരിച); (40) സന്ദേഹം—വിപരീതം; (41) മഹി—നിവർത്തിക്ക; (42) പുരാ—അത്; (43) ഗോവ്—ദക്ഷിണം

(44) രജകൻ—കിങ്കരൻ; (45) ഭ്രൂ—കചം; (46) കീലം (കുററി)—സൂചി; (47) അല്പം (തനു)—ശ്ലാനി എന്നീ കയ്യുകൾ ഒരേ മുദ്രകൊണ്ടു കാണിക്കാം.

നാഥഃപിതാ ഗുരുസ്തുല്യാഃ
ലീലാനൃത്തോത്സവസ്സമാഃ
ധൈര്യാരംഭൗസമൌതുല്യാ-
സ്സിദ്ധഃചിഹ്നംഫലംനവഃ

സ്നേഹാനുരാഗവിശ്വാസാ-
സ്തുല്യാസ്തുല്യകരാഃ സ്മൃതാഃ
പാപാപരാധദോഷാശ്ച
താർക്ഷ്യഹംസജടായുഷഃ

വിളംബക്രമമന്ദാശ്ച
തുല്യഹസ്താസമീരിതാഃ
വിഷാദവ്യാധിദുഃഖാനി
സമഹസ്താനികേവലം.

(1) നാഥൻ—പിതാവ്—ഗുരു; (2) ലീലാ—നൃത്തം—ഉത്സവം; (3) ധൈര്യം—ആരംഭം—സിദ്ധൻ; (4) ചിഹ്നം—ഫലം—നവം; (5) സ്നേഹം—അനുരാഗം—വിശ്വാസം; (6) പാപം—അപരാധം—ദോഷം; (7) താർക്ഷ്യൻ (ഗരുഡൻ)—ഹംസം—ജടായു; (8) വിളംബം (താമസം)—ക്രമം—മന്ദം; (9) വിഷാദം—വ്യാധി—ദുഃഖം എന്നീകയ്യുകൾ ഒരേ മുദ്രകൊണ്ടു കാണിക്കാം.

# മിശ്രമുദ്രകൾ:—

ഇരുകൈകളിലും വ്യത്യസ്തമായ മുദ്രപിടിക്കുന്നതിനാണ് മിശ്രമുദ്രയെന്നു പറയുന്നത്. ഹസ്തലക്ഷണദീപികയിൽ വിവരിക്കുന്ന മിശ്രമുദ്രകൾക്കും അതേ അർത്ഥത്തിൽ ഇന്നു നടപ്പുള്ള മിശ്രമുദ്രകളിൽ ചിലതിനും വ്യത്യാസങ്ങൾ കാണുന്നുണ്ട്.

(1) വൈധവ്യം സുരതംയുദ്ധം
രാമസ്ത്രീദാനമിത്യപി
ഏതേപഞ്ചസമാഖ്യാതാഃ
ഹസ്താഃകടകമുഷ്ടയഃ

(2) ഇന്ദ്രശ്ശിഖരമുഷ്ടിഃ സ്യാൽ
പ്രിയോഹം സാസ്യമുഷ്ടികഃ
ബ്രഹ്മാകടകപക്ഷഃസ്യാൽ
ശിവസ്തുമൃഗപക്ഷകഃ

(3) കത്തരീമുഖമുഷ്ടിഃസ്യാൽ
വിദ്യാധര ഉദാഹൃതഃ
യക്ഷസ്തുപക്ഷമുഷ്ടിഃസ്യാൽ
മദ്ധ്യശ്ചന്ദ്രാദ്ധമുഷ്ടികഃ

(4) കത്തരീകടകം ശാസ്ത്രം
കാല്യമാസ്യപതാകകം
പതാകകടകോമാസം
തദ്വദേവചഗൌഃ സ്മൃതാഃ

(5) കത്തരീകടകം കന്യാ
ശ്രീവത്സംശിഖരാഞ്ജലിഃ
വദ്ധമാനകഹംസാസ്യ
സ്ഥപധരഃ പരികീത്തിതഃ

(6) പതാക ഋഷ്ടിർഹിംസാസ്യാൽ
പ്രതിബന്ധസ്തഥൈവച
പതാകമുകുളാഹസ്താ
സുഗ്രീവാംഗദബാലിനഃ

(7) സായുക്തഹംസപക്ഷാസ്യംഃ
കീശാഹനുമദാദയഃ
പതാകാകത്തരീഹസ്താ
പത്തനം ദശകന്ധരഃ

(8) അഞ്ജലിഃ കടകഃ പ്രോക്താ
യാഗഃ പല്ലവ മുഷ്ടികഃ
ഹസ്തഃ കടകമുദ്രാഖ്യഃ
സത്യം ധമ്മശ്ചസംസ്മൃതിഃ

(9) മുദ്രാമുഷ്ടിഃ പിതാതദ്വൽ
സേനാപതി രിതീരിതഃ
മാതാകടകപക്ഷാസ്യാൽ
സ ഏവ ച സഖിമതഃ

(10) മുദ്രാപതാകശ്ചിഹ്നംസ്യാൽ
ഹൃദ്യംപക്ഷപതാകകഃ
കാര്യ്യം ഭാര്യ്യാവിവാഹശ്ച
ഹസ്തോ മുകുളമുഷ്ടികഃ

(11) താർക്ഷ്യശ്ശിഖരഭേദസ്യാൽ
അന്നംമുകുളഭേദതഃ
വർദ്ധമാനാഞ്ജലീരത്നം
വിക്രീഡാകടകാഞ്ജലിഃ

(12) സൂചീമുഖാഞ്ജലിശ്ചിത്രം
പൌത്രപുത്രാവുദാഹൃതൌ
കത്തരീമുഖമുദ്രാഖ്യൌ
പുത്രീകടക സൂചീകാ—

(13) വദ്ധമാനകപക്ഷാഖ്യം
ബുധൈഃ പീയൂഷമിഷ്യതേ
മുദ്രാഖ്യഃ പല്ലവോബാഹ്ല-
രുപായഃ പരികീത്തിതഃ

(14) കടകാഖ്യഃ കരഃ പ്രായഃ
സ്ത്രീതേ൦സർവ്വത്രയോജയേൽ
കടകോമുകുരോപേത-
സ്സുന്ദരീപരികിത്തിതഃ

(15) നാശസ്സമുഷ്ടിഭേദസ്യാ_
ന്മദ്ധ്യം ശിഖരപക്ഷകഃ
പതാകാ കത്തരീഹസ്തോ
യുവരാജ ഇതീസ്മൃതഃ

(16) സംയുക്തഹംസപക്ഷാഖ്യോ
ദുഃഖംസ്യാ ദഥസമ്പുദഃ
ഹസ്തോഹിപക്ഷമുദ്രാഖ്യഃ
ശൌയ്യംസംയുക്തമുഷ്ടികം

(17) കത്തരീമുഖമുദ്രാസ്യ;
ശംഖസോപാനവേണവഃ
നീവീസംയുക്തമുദ്രാഖ്യോ
നാസികാവദ്ധമാനകഃ

(18) ഹംസാസ്യോമണ്ഡപോഹസ്ത
അളകോഹംസപക്ഷകഃ
ശൈവലംചതൈവാഹ-
ന്നാട്യശാസ്ത്രവിശാരദൈഃ

(19) ദ്വയം സർവ്വത്രയോജ്യംസ്യാൽ
സൂചീമുഖസമസ്ഥിതഃ
ഹസ്തശ്ശിഖരനാമേതി
വിജ്ഞേയം വിബുധൈസ്സദാ

(20) പ്രായഃ പ്രോക്താഃ മിശ്രഹസ്താഃ
നാട്യശാസ്ത്രോക്തവർത്മനാ
ശേഷാസ്തുഹസ്താഃ ജ്ഞാതവ്യാ
വിദ്വത്ഭിർനാട്യദർശനാൽ.

---

# അദ്ധ്യായം 7

## ബകവധം:— (കഥാവിവരം)

കഥകളിലോകത്തിനു പല അമൂല്യസംഭാവനകളും നൽകിയ കോട്ടയത്തു തമ്പുരാൻെറ നാലാട്ടക്കഥകളിൽപെട്ട താണു് ബകവധവും കല്യാണസൗഗന്ധികവും. കൊട്ടാരക്കരത്തമ്പുരാൻെറ പ്രഫുല്ലമായ പ്രതിഭാവിശേഷത്തിൻെറയും ഭാവനയുടെയും പ്രകടിതരൂപമായിട്ടാണു് രാമനാട്ടം കഥകളി മുളച്ചുയന്നതെങ്കിലും അതു് അഭിനയയോഗ്യവും ദൃശ്യശ്രവ്യകലാസങ്കലിതവുമായ ഒരുത്തമഹൃദ്യകലയായി വികാസം പ്രാപിച്ചതു് കോട്ടയത്തു തമ്പുരാൻെറ ആട്ടക്കഥകളുടെ ആവിർഭാവത്തോടുകൂടിയാണു്. സംഗീതസാഹിത്യാഭിനയങ്ങളുടെ സമഞ്ജസമായ സമ്മേളനംകൊണ്ടും രംഗപ്രയോഗാർഹതകൊണ്ടും ഇത്രയധികം മേന്മയാർജ്ജിച്ച നൃത്യപ്രബന്ധങ്ങൾ കഥകളിയിൽ ഇന്നോളമുണ്ടായിട്ടില്ലെന്നു തീർത്തു പറയാം. കൊട്ടാരക്കരത്തമ്പുരാൻെറ രാമായണം കഥാഷ്ടകങ്ങളിൽ മണ്ണിൽ അസ്ഥിവാരക്കല്ലുകളായി അർപ്പിക്കപ്പെട്ട ഈ നാലാട്ടക്കഥകളും കഥകളീസൌധത്തിൻെറ മുഴവൻ ഭാരവും വഹിക്കുന്നു.

മഹാഭാരതത്തിലെ ആദിപർവ്വത്തിൽ നിന്നും സ്വീകരിച്ചതാണു് ഈ ആട്ടക്കഥയിലെ ഇതിവൃത്തം. ശൈശവം മുതൽക്കുതന്നെ ദുര്യോധനാദികൾക്കു പാണ്ഡവന്മാരോടു് അസൂയയും വിദ്വേഷവും വർദ്ധിച്ചുകൊണ്ടിരുന്നു. യുധിഷ്ഠിരാദികളുടെ ഹസ്തിനപുരവാസവും പ്രജകൾക്കു് അവരോടുള്ള പ്രത്യേക പ്രതിപത്തിയും ഈ വിദ്വേഷാഗ്നിക്കു് എണ്ണയായിത്തീന്നു. പാണ്ഡവന്മാരെ വല്ലവിധത്തിലും

ഹസ്തിനത്തിൽനിന്നും അകററണമെന്നു് ദുര്യോധനാദികൾ തീർച്ചപ്പെടുത്തി. കർണ്ണാദികളുടെ കപടബുദ്ധി അതിനു പോംവഴി കണ്ടുപിടിച്ചു. ധൃതരാഷ്ട്രരെ പറഞ്ഞു സമ്മതിപ്പിക്കാൻ അവർക്കു വിഷമമുണ്ടായില്ല. അങ്ങിനെ പാണ്ഡവന്മാർ വാരണാവതം എന്ന നഗരത്തിലേയ്ക്കു് മാററിത്താമസിപ്പിക്കപ്പെട്ടു. അവിടെവച്ചു് പാണ്ഡവന്മാരെ ചതിച്ചുകൊല്ലണമെന്നായിരുന്നു നൂററുവരുടെ ഉദ്ദേശ്യം. ഈ ഉദ്ദേശ്യസാദ്ധ്യത്തിനായി "പുരോചനൻ" എന്ന ഒരു പൌരപ്രധാനിയെ അവർ നിയോഗിച്ചു. കാഴ്ചയിൽ മനോഹരമെന്നു തോന്നിക്കുന്ന ഒരു രാജധാനി അരക്കും മെഴുകും ചേർത്തുണ്ടാക്കി പാണ്ഡവന്മാരെ അതിൽ താമസിപ്പിക്കണമെന്നും തക്കംനോക്കി രാജധാനി മുഴുവൻ കൊള്ളിവച്ചു് അവരെ നശിപ്പിക്കണമെന്നുമായിരുന്നു ദുര്യോധനാദികളുടെ ഉദ്ദേശ്യം. അതുപ്രകാരം വാരണാവതത്തിൽ സകല സുഖസൗകര്യങ്ങളോടുംകൂടിയ ഒരു രാജധാനി തീർക്കപ്പെട്ടു, ചതിയറിയാത്ത പാണ്ഡുസുതന്മാർ അതിൽ താമസമാക്കുകയും ചെയ്തു. നൂററുവരുടെ കപടതന്ത്രങ്ങളും ഗൂഢാലോചനകളും അറിഞ്ഞ വിദുരർ, ഈ വിവരം ധർമ്മപുത്രാദികളെ ധരിപ്പിക്കുവാൻ ഒരു ഖനകനെ (കഥകളിയിൽ ആശാരി) വിളിച്ചു് ചട്ടംകെട്ടി. രാജധാനിക്കുള്ളിൽനിന്നു് ഒരു തുരങ്കമുണ്ടാക്കി ഭൂഗർഭത്തിലൂടെ പാണ്ഡവരെ രക്ഷപ്പെടുത്തുവാനും അദ്ദേഹം നിർദ്ദേശിച്ചിരുന്നു. അങ്ങിനെ ഖനകൻെറ സഹായത്തോടെ, ഒരു നിഷാദിയും അവളുടെ അഞ്ചു പുത്രന്മാരും നിർഭാഗ്യവശാൽ അരക്കില്ലത്തിൽ താമസിക്കേണ്ടിവന്ന ഒരു ദിവസം, ദുഷ്ടനായ പുരോചനൻെറ തീക്കൊള്ളിക്കിരയാകുന്നതിനു മുമ്പു് കുന്തിയേയും സഹോദരന്മാരെയും ഗുഹാമാർഗ്ഗത്തിലൂടെ അയച്ചു് ഭീമസേനൻ ഒരു നല്ല പന്തം കൊളുത്തി അരക്കില്ലത്തിനു തീവച്ചു പുറത്തുകടന്നു.

പിറേറദിവസം, കുന്തീദേവിയും പാണ്ഡവന്മാരും വെന്തുദഹിച്ചുപോയ കഥഅറിഞ്ഞു് ദുര്യോധനാദികൾ മുതലക്കണ്ണീർ പൊഴിക്കുമ്പോൾ, യാത്രകൊണ്ടു ക്ഷീണിച്ചവരും ദാഹംകൊണ്ടു വലഞ്ഞവരുമായ പാണ്ഡവന്മാർ ഹിഡിംബവനത്തിലെ ഒരു പേരാലിൻ ചുവട്ടിൽ ഇരുന്നു വിശ്രമിക്കുകയായിരുന്നു. ദാഹം സഹിക്കാൻ കഴിയാതെ വിഷമിക്കുന്ന സഹോദരന്മാർക്കും അമ്മയ്ക്കുംവേണ്ടി ജലമുള്ള സ്ഥലമന്വേഷിച്ചു പുറപ്പെട്ട ഭീമൻ, അധികം ദൂരത്തല്ലാതെ ഒരു തടാകംകണ്ടു. അതിലിറങ്ങി സുഖമായി കുളിച്ചു് ദാഹവും തീർത്തു് താമരക്കുമ്പിളിൽ ജലവുമായി മടങ്ങിവന്ന ഭീമസേനൻ അമ്മയും സഹോദരന്മാരും തളന്നുറങ്ങിക്കിടക്കുന്നതായിട്ടാണു കണ്ടതു്. ആ രംഗം നോക്കിനില്ക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ആ ധീരചിത്തൻ പൊട്ടിക്കരഞ്ഞുപോയി. ജ്യേഷ്ഠൻ സമ്മതിച്ചിരുന്നുവെങ്കിൽ ആ നിമിഷത്തിൽതന്നെ നൂററുവരുടെ വംശവിച്ഛേദം അദ്ദേഹം വരുത്തുമായിരുന്നു.

ആ മഹാരാണ്യത്തിൻെറ അധിപനാണു് ഹിഡിംബൻ. മനുഷ്യഭുക്കായ അവനു് ഒരു പെങ്ങളുണ്ടു്, ഹിഡിംബി. അവൾക്കും മാംസം ബഹുപത്ഥ്യമാണു്. മനുഷ്യർ വനത്തിൽ പ്രവേശിച്ചിട്ടുണ്ടെന്നു് ഹിഡിംബൻ ഘ്രാണശക്തികൊണ്ടു മനസ്സിലാക്കി, അവൻ പെങ്ങളെ വിളിച്ചു് ആ മനുഷ്യരെയെല്ലാം പിടിച്ചുകൊണ്ടുവരുവാൻ ആജ്ഞാപിച്ചു. കുശാലായി ഒരു കൊററുകഴിക്കാനുള്ള വഴികണ്ടതിൽ അവൾക്കും സന്തോഷം തോന്നി. അങ്ങിനെ മദോന്മത്തയായ ഹിഡിംബി, ആ പേരാൽ വൃക്ഷത്തിനടുത്തെത്തിയപ്പോൾ, ഉറങ്ങുന്ന രണ്ടുനാലുപേക്കുവേണ്ടി കാവലിരിക്കുന്ന ഭീമസേനനെയാണു കണ്ടതു്. തടിച്ചുകൊഴുത്ത ആ മനോഹര രൂപം കണ്ടപ്പോൾതന്നെ അവൾക്കു് എന്തോ

വല്ലാത്തൊരു വികാരം അനുഭവപ്പെട്ടു. ആ സൌന്ദര്യധോരണിയിൽ അവൾ ആണ്ടുമുങ്ങി. അവരെ കൊല്ലാൻ ചെന്ന തന്നെ, കാമദേവൻ കൊല്ലുകയാണെന്നു് അവൾക്കുതോന്നി. ഒരു ലളിതയുടെ വേഷം ധരിച്ചു്ചെന്നു് തന്റെ ഇംഗിതം ധരിപ്പിക്കുവാൻ അവൾ തീർച്ചപ്പെടുത്തി. മദാലസയായ ഒരു മനോഹരാംഗി, തന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടപ്പോൾ ഭീമൻ അത്ഭുതപ്പെട്ടു. അവൾ മൊഴിഞ്ഞു—: "ഞാൻ ഈ കാടിന്റെ അധിപനായ ഹിഡിംബന്റെ സഹോദരി, ഹിഡിംബിയാണു്. നിങ്ങളെയെല്ലാം പിടിച്ചു് കൊണ്ടു ചെല്ലുവാനായിട്ടാണു് എന്നെ നിയോഗിച്ചിരിക്കുന്നതു്; പക്ഷേ, എനിക്കു് അതിനുമനസ്സുവരുന്നില്ല. അങ്ങയെ കണ്ടപ്പോൾ മുതൽ എനിക്കാകെ വല്ലാത്തൊരുമാററം വന്നിരിക്കുന്നു. "അങ്ങു് എന്റെ മനോവ്യഥകളകററുകയില്ലേ? എന്നെ സ്വീകരിക്കുകയില്ലേ?" ഹിംഡിബിയുടെ പ്രണയാഭ്യർത്ഥന ആ ധീരപുരുഷന്റെ ഹൃദയത്തിൽ തട്ടിയില്ല. പല ഒഴികഴിവുകളും പറഞ്ഞു് .മാരുതസുതൻ അവളുടെ അപേക്ഷ നിരസിക്കുകയ ണുണ്ടായതു്.

മനുഷ്യരെ പിടിച്ചുകൊണ്ടുവരുവാൻപോയ ഹിഡിംബിയെ കാണാഞ്ഞു് കോപാക്രാന്തനായ ഹിഡിംബൻ അവളെ അന്വേഷിച്ചു പുറപ്പെട്ടു. പ്രസ്തുതസ്ഥലത്തെത്തിയപ്പോൾ കണ്ടതെന്താണു്? തന്റെ പ്രിയപ്പെട്ട പെങ്ങൾ സുന്ദരിയായി ചമഞ്ഞു് തീററപ്പണ്ടമായ ഒരു മനുഷ്യന്റെ അടുക്കൽ ശൃംഗരിച്ചുകൊണ്ടു നിൽക്കുന്നു. ശുണ്ഠിവരാതിരിക്കുമോ? ഭീമനും ഹിഡിംബനും തമ്മിൽ അതിഭയങ്കരമായ ഒരു യുദ്ധംനടന്നു. അവസാനം ഭീമന്റെ കൈകൊണ്ടു് ഹിഡിംബന്റെ കഥകഴിഞ്ഞു. സംഗ്രാമോച്ചണ്ഡധ്വനി കേട്ടു് ഞെട്ടിയുണർന്ന കുന്തിയും പുത്രന്മാരും വിജയശ്രീലാളിതനായ ഭീമൻ ഹിഡിംബിയോടുകൂടി നിൽക്കുന്നതാണു്

കണ്ടതു്. കുന്തിയേയും യുധിഷ്ഠിരനേയും വന്ദിച്ച് അവൾ തന്റെ സങ്കടം അറിയിച്ചു. ഹിഡിംബവനത്തിൽ നിന്നും ശാലിഹോത്രാശ്രമത്തിലേയ്ക്കു പുറപ്പെട്ട യുധിഷ്ഠിരാദികളെ അവളും അനുഗമിച്ചു. ശാലിഹോത്രത്തിൽ വസിക്കെ, വ്യാസമഹർഷി അവിടെ പ്രത്യക്ഷപ്പെട്ടുകയും പാണ്ഡവന്മാരെ അനുഗ്രഹിക്കുകയും ഒരു പുത്രനുണ്ടാകുന്നതുവരെ ഹിഡിംബിയെ സ്വീകരിക്കുവാനായി ഭീമനെ ഉപദേശിക്കുകയും ചെയ്തു. അങ്ങിനെ വ്യാസന്റെ നിയോഗത്താൽ ഹിഡിംബിയെ ഭീമൻ സ്വീകരിച്ചു. അധികം താമസിയാതെ ഹിഡിംബി ഗർഭിണി ആകുകയും ദിവ്യഗർഭമായതിനാൽ ഉടൻതന്നെ പ്രസവിക്കുകയും ചെയ്തു. പ്രസവിച്ച ഉടനെതന്നെ പുത്രൻ വലുതാകുകയും മഹാബലവാനായി തീരുകയും ചെയ്തു. "ഘടോൽകചൻ" എന്നു പേരായ ആ പുത്രന്റെ കയ്യിൽ മാതാവിനെ ഏല്പിച്ചുകൊടുത്തശേഷം ഭീമൻ അവരെ അനുഗ്രഹിച്ചു യാത്രയാക്കി.

പാണ്ഡവന്മാർ പിന്നീടു് ശാലിഹോത്രമഹർഷിയുടെ ഉപദേശപ്രകാരം 'ഏകചക്ര'യിലെ ഒരു ബ്രാഹ്മണഗൃഹത്തിൽ ബ്രാഹ്മണവേഷധാരികളായി താമസിച്ചു് ഭിക്ഷയെടുത്തുകാലം കഴിച്ചുവന്നു. അങ്ങിനെയിരിക്കെ, ഒരു ദിവസം തങ്ങൾ താമസിക്കുന്ന ഗൃഹത്തിലെ വിപ്രദമ്പതികളും മക്കളും സഹിയാതെ കണ്ണീർ വാർത്തുകൊണ്ടിരിക്കുന്നതു കണ്ടു് കാരണം അന്വേഷിക്കുവാനും സമാധാനിപ്പിക്കുവാനുമായി കുന്തീദേവി അവരെ സമീപിച്ചു. ഗൃഹസ്ഥൻ പറഞ്ഞു:— "ഈ നഗരത്തിനടുത്തകാട്ടിൽ ബകനെന്നുപേരായ ഒരു വലിയ രാക്ഷസനുണ്ടു്. അവന്റെ ഉപദ്രവം സഹിക്കാനാകാതെ ഈ നഗരവാസികൾ അവനുമായി ഒരു ഉടമ്പടിചെയ്തു. നിത്യവും മുറപ്രകാരം ഓരോ ഗൃഹ

ത്തിൽ നിന്നും ധാരാളം നെയ്യും, അന്നവും, കറികളും കൊണ്ടുചെല്ലണമെന്നും അതു കൊണ്ടുചെല്ലുന്ന ആളിനേയും അവനു ഭക്ഷണത്തിനു കൊടുത്തുകൊള്ളണമെന്നുമായിരുന്നു ഉടമ്പടി. അതുപ്രകാരം ഇന്നു് ഞങ്ങളുടെ ഊഴമാണു്. ഞങ്ങളിലൊരാൾ പോകണമെന്നോർത്താണീ പരിദേവനം". ഇക്കാര്യത്തിൽ ഖേദിക്കേണ്ടെന്നും തനിക്കു അഞ്ചു പുത്രന്മാരുള്ളതിൽ ഒരാളെ ഈ ആവശ്യത്തിനു നൽകാമെന്നും പറഞ്ഞു് അവരെ സമാധാനിപ്പിച്ചശേഷം കുന്തി വിവരങ്ങളെല്ലാം ഭീമനെ ധരിപ്പിച്ചു. വൃകോദരൻ അമ്മയുടെ കല്പന ശിരസാവഹിച്ചു് ബ്രാഹ്മണസമീപത്തിലെത്തി. വലിയ രണ്ടുപോത്തുകളെ പൂട്ടിക്കെട്ടിയ ഒരു വണ്ടിയിൽ രസാളാന്നപ്രപൂൎണ്ണമായ ശതക്കണക്കിലുള്ള കുംഭങ്ങളും നിറച്ചുകൊണ്ടു് ഭീമകായനായ ഭീമസേനൻ ആ ഭീകരാരണ്യത്തിൽ ചെന്നു് ബകനെ പോരിനു വിളിച്ചു.

ഊഴപ്രകാരമുള്ള അന്നവും കറികളും കാണാഞ്ഞു് ക്ഷുധാൎത്തനും കോപാക്രാന്തനുമായ ബകൻെറ കാതുകളിൽ ഭീമസേനൻെറ സംഗ്രാമാഹ്വാനം കുത്തിത്തറച്ചു. അപ്പോൾ ആ ഘോരകാനനമാകെ കുലുങ്ങിത്തെറിക്കത്തക്കവിധത്തിൽ സ്തനിതാട്ടഹാസം മുഴക്കിക്കൊണ്ടു് ബകൻ ഭീമൻെറ മുന്നിലേക്കു ചാടിവീണു. തനിക്കുവേണ്ടി കൊണ്ടുവന്ന അന്നവും കറികളും തൻെറ മുന്നിൽ വച്ചുതന്നെ ഒരു മൎത്ത്യകീടം തിന്നൊടുക്കുന്നതു കണ്ടപ്പോൾ ബകൻ അടിമുടി വിറച്ചു. തുടൎന്നു് ഇരുവരും തമ്മിൽ അതിഘോരമായ ഒരു യുദ്ധം നടന്നു. ഒടുവിൽ ഭീമസേനൻെറ അടിയേററു് ആ രാക്ഷസൻ മരിച്ചുവീണു. സന്തുഷ്ടരായ അവനീദേവന്മാരുടെ അനുഗ്രഹാശിസ്സുകളേററുകൊണ്ടു് അനിലതനയൻ അമ്മയുടെ അടുക്കത്തെത്തിച്ചേൎന്നു.

# രംഗവിവരം

## രംഗം 1

### ധൃതരാഷ്ട്രരും — ധർമ്മപുത്രാദികളും.

സഹോദരന്മാരോടൊരുമിച്ച് ധൃതരാഷ്ട്രരെ വന്ദിച്ചുനിന്ന ധർമ്മപുത്രരോട് വാരണാവനത്തിൽ പോയി താമസിക്കാൻ ധൃതരാഷ്ട്രർ അരുളി ചെയ്യുന്നു.

## രംഗം 2

ധർമ്മപുത്രാദികളും പുരോചനനും; അരക്കില്ലംതീർത്തതിനുശേഷം ദുര്യോധനപ്രേഷിതനായ പുരോചനൻ അതിന്റെ മേന്മ വർണ്ണിക്കുന്നു.

## രംഗം 3

പാർത്ഥന്മാരും ഖനകനും (ആശാരി) ഈ രാജധാനി വ്യാജനിർമ്മിതമാണെന്നും ഈ അരക്കില്ലത്തിനു കൊള്ളിവയ്ക്കാൻ പുരോചനൻ തക്കം നോക്കുന്നുണ്ടെന്നും താൻ ഉണ്ടാക്കുന്ന ഗഹ്വരത്തിലൂടെ കാനനത്തിലെത്തി രക്ഷപ്പെടാമെന്നും ഖനകൻ പറയുന്നു. ഖനകൻ പോയതിനുശേഷം ദുര്യോധനാദികളുടെ ഗൂഢതന്ത്രങ്ങളെപ്പററി ഓർത്ത് "കല്പാന്തപ്രതിഭയകാലരുദ്രകല്പനായി" ഗദയും ചുഴററിക്കൊണ്ട് ഭീമസേനൻ ക്ഷിതിതലത്തെ നിഷ്കൗരവമാക്കുവാൻ അനുവാദം ചോദിക്കുന്നു. ധർമ്മപുത്രർ സമാധാനിപ്പിക്കുന്നു. ധർമ്മപുത്രരുടെ ഈ നിലപാടിനെ അർജ്ജുനൻ വിമർശിക്കുന്നു. അരക്കില്ലത്തിനു് തീവയ്ക്കുന്നു. പാണ്ഡവന്മാർ ഹിഡിംബവനത്തിൽ പ്രവേശിക്കുന്നു.

രംഗം 4

കുന്തിയും കൗന്തേയന്മാരും. താന്തരായ തനൂജന്മാരുടെ വിധിയോർത്ത് കുന്തി വിലാപിക്കുന്നു. ദാഹശമനാർത്ഥം ജലത്തിനായി ഭീമൻ പോകുന്നു. വെള്ളവുംകൊണ്ട് മടങ്ങിവന്നപ്പോൾ മയങ്ങിക്കിടക്കുന്ന അമ്മയേയും സഹോദരന്മാരേയും കണ്ട് വിലപിക്കുന്നു.

രംഗം 5

ഹിഡിംബനും ഹിഡിംബിയും പേടികൂടാതെ കാട്ടിൽ വന്നവരെ പിടിച്ചുകൊണ്ടുവരുവാൻ പെങ്ങളെ ഹിഡിംബൻ നിയോഗിക്കുന്നു.

രംഗം 6

ഭീമനും, മറ്റെല്ലവരും, ലളിതയായ ഹിഡിംബിയും; ലളിതയുടെ വേഷംധരിച്ച ഹിഡിംബി തന്നെ സ്വീകരിക്കണമെന്ന് ഭീമനോട്ട് അഭ്യർത്ഥിക്കുന്നു. ഭീമൻ നിരസിക്കുന്നു. ഹിഡിംബൻെറ വരവും; യുദ്ധവും. യുദ്ധത്തിൽ ഹിഡിംബൻ കൊല്ലപ്പെടുന്നു.

രംഗം 7

വേദവ്യാസനും പാണ്ഡവന്മാരും. ഹിഡിംബിയെ ഒരു പുത്രനുണ്ടാകുന്നതുവരെ സ്വീകരിക്കാൻ വ്യാസൻ ഭീമനോട്ട് ഉപദേശിക്കുന്നു.

രംഗം 8

ഭീമനും ഹിഡിംബിയും (ശൃംഗാരപ്പദം)

രംഗം 9

ഘടോൽക്കചനും ഹിഡിംബീഭീമന്മാരും ജനിച്ചഉടൻതന്നെ യൗവ്വനയുക്തനായിതീർന്ന ഘടോൽക്കചൻ

അച്ഛനെ വന്ദിച്ച് അമ്മയോടൊരുമിച്ച് പോകുവാൻ അനുവാദം ചോദിക്കുന്നു.

രംഗം 10

വിപ്രദമ്പതിമാർ (വിലാപം)

രംഗം 11

വിപ്രദമ്പതിമാരും കുന്തീദേവിയും. അന്നംകൊണ്ടുപോകുവാൻ തന്റെ ബലവാനായ മകനെ അയച്ചുകൊടുക്കാമെന്നുപറഞ്ഞു് കുന്തി വിപ്രദമ്പതിമാരെ സമാധാനിപ്പിക്കുന്നു.

രംഗം 12

കുന്തിയും ഭീമനും. അന്നവും കൊണ്ടുപോയി ബകനെ കൊന്നുവരുവാൻ കുന്തി കല്പിക്കുന്നു.

രംഗം 13

ബ്രാഹ്മണനും ഭീമനും. ബകവനത്തിലേക്ക് പോകാനുള്ള ഒരുക്കങ്ങൾ. വഴിയും മററും വിപ്രൻ പറഞ്ഞുകൊടുക്കുന്നു.

രംഗം 14

ഭീമൻ (പോരിന്നു വിളി)

രംഗം 15

ഭീമനും ബകനും ഭയങ്കരയുദ്ധം. യുദ്ധത്തിൽ ബകനെ ഭീമൻ കൊല്ലുന്നു.

രംഗം 16

ഭീമനും ബ്രാഹ്മണരും. ഭീമനെ ബ്രാഹ്മണർ അനുഗ്രഹിക്കുന്നു.

# കല്യാണസൗഗന്ധികം

(കഥാവിവരം)

കൗരവരുടെ കള്ള ചൂതുകളിയിൽ സകലവും നഷ്ടപ്പെട്ട് പന്ത്രണ്ടുകൊല്ലത്തെ വനവാസത്തിനും ഒരു കൊല്ലത്തെ അജ്ഞാതവാസത്തിനുമായി കാട്ടിലേയ്ക്ക് അയക്കപ്പെട്ട പാണ്ഡവന്മാർ കാല്യകവനത്തിൽ താമസിക്കുന്ന കാലം. അർജ്ജുനൻ പാശുപതസമ്പാദനാർത്ഥം ശിവനെ തപസ്സുചെയ്യാൻ പോയിരിക്കുന്നു. അർജ്ജുനവിരഹം സഹോദരഹൃദയങ്ങളെ വല്ലാതെ വേദനിപ്പിച്ചിട്ടുണ്ട്. ഒരു ദിവസം ഭീമൻ ധർമ്മപുത്രരോട് ഇങ്ങനെ പരാതിപറഞ്ഞു. "മഹർഷിമാരുടെ ആതിഥ്യവും സ്വീകരിച്ചുകൊണ്ടുള്ള ഈ ജീവിതം ഏററവും ജുഗുപ്സാവഹവും അപമാനകരവുമാണ്. അവിടുന്നനുവദിക്കുകയാണെങ്കിൽ നമ്മളെ ഇങ്ങനെ വഞ്ചിച്ച ആ നാഗകേതന പ്രഭൃതികളെ ഞാൻ ഞൊടിയിടകൊണ്ട് നശിപ്പിച്ചുവരാം". ശാന്ത മാനസനായ ധർമ്മസൂനു അവധി കഴിവോളം ക്ഷമിച്ചിരിക്കണമെന്നു പറഞ്ഞു് മീമസേനനെ സമാധാനിപ്പിച്ചു.

ഈ സന്ദർഭത്തിലാണ് സ്വർഗ്ഗത്തിലെത്തിയ അർജ്ജുനൻെറ വൃത്താന്തം അറിയിക്കാനായി ദേവേശനിയുക്തനായ രോമശമഹർഷി യുധിഷ്ഠിരാദികളുടെ സമീപത്തിലെത്തിയതു്. പാശുപതാസ്ത്രം നേടിയ അർജ്ജുനനെ ഇന്ദ്രൻ സ്വർഗ്ഗത്തിലേക്ക് കൊണ്ടുപോയിരിക്കയാണെന്നും അച്ഛൻെറ

കല്പനയനുസരിച്ച് കുറച്ചുദിവസങ്ങൾ സ്വർഗ്ഗത്തിൽ താമസിച്ചശേഷമേ മടങ്ങി വരികയുള്ളുവെന്നും അതുവരെ അവരെ പുണ്യതീർത്ഥങ്ങൾ ആടിക്കണമെന്ന് അർജ്ജുനൻ അപേക്ഷിച്ചിട്ടുണ്ടെന്നും മഹർഷി ധർമ്മപുത്രാദികളെ ധരിപ്പിച്ചു. അങ്ങിനെ രോമശൻെറ ഉപദേശപ്രകാരം തീർത്ഥാടനത്തിനായി അവർ പുറപ്പെട്ടു. ഭൂമിയിലുള്ള മിക്ക തീർത്ഥങ്ങളിലും സ്നാനകർമ്മങ്ങൾചെയ്തു് അവർ ചിത്തശുദ്ധിവരുത്തി, അഗസ്ത്യാശ്രമവും ഋശ്യശൃംഗാശ്രമവും അവർ സന്ദർശിച്ചു. അതുവഴി ദ്വാരകക്കു് അടുത്തുള്ള പ്രഭാസതീർത്ഥത്തിലും പോവുകയുണ്ടായി. യുധിഷ്ഠിരാദികളുടെ ആഗമനവാർത്ത അറിഞ്ഞ ശ്രീകൃഷ്ണഭഗവാൻ തൻെറ ഭക്തന്മാരെ കാണാൻ എഴുന്നെള്ളി. ധർമ്മപുത്രർ ഭക്തവത്സലനായ ഭഗവാനോടു് തൻെറ ദുർവിധിയെപ്പററി സങ്കടം പറഞ്ഞു. ശിരോലിഖിതം നീക്കുവാൻ ആരാലും സാദ്ധ്യമല്ലെന്നും ഓരോരോ കാലത്തു് അനുഭവിക്കേണ്ടതെല്ലാം അനുഭവിച്ചേതീരു എന്നും മററും പറഞ്ഞു് ഭഗവാൻ ധർമ്മപുത്രരെ സമാധാനിപ്പിച്ചു. പുണ്യസ്ഥലങ്ങളും പുണ്യതീർത്ഥങ്ങളും സന്ദർശിച്ചുകൊണ്ടു് യാത്രതുടരുന്ന യുധിഷ്ഠിരാദികളെ ഒരു ദിവസം ജടാസുരൻ കണ്ടുമുട്ടി. ഒരു വിപ്രോത്തമൻെറ വേഷത്തിൽ അവൻ പാണ്ഡവരെ സമീപിച്ചു് ധർമ്മപുത്രരുടെ അതിഥിയായിക്കൂടി. പാഞ്ചാലിയെ അപഹരിക്കണമെന്നതായിരുന്നു അവൻെറ മോഹം. ഭീമൻ നായാട്ടിനു പോയിരുന്ന ഒരവസരത്തിൽ ബ്രാഹ്മണവേഷധാരിയായ ജടാസുരൻ പാണ്ഡവന്മാരെ വഴിതെററിച്ചു് വേർപെടുത്തിക്കൊണ്ടുപോയി. ഭീമനൊഴികെയുള്ള എല്ലാവരേയും അവനെടുത്തുകൊണ്ടു് മറെറാരുകാട്ടിലേക്കു് പൊയ്ക്കളഞ്ഞു. ജടാസുരൻെറ കയ്യിൽനിന്നു് ചാടിപോന്ന സഹദേവനിൽനിന്നും വിവരമറിഞ്ഞ ഭീമസേനൻ ജടാസുരനെ പിന്തുടരുകയും

ഇരുവരും തമ്മിൽ നടന്ന യുദ്ധത്തിൽ ജടാസുരനെ കൊല്ലു കയും ചെയ്തു. അതിനുശേഷം അവർ വീണ്ടും യാത്രതുടന്നു.

ഒരു ദിവസം വനസഞ്ചാരവിവശരായി പാണ്ഡവന്മാർ ഒരു വൃക്ഷച്ഛായയിൽ വിശ്രമിക്കുകയായിരുന്നു. വനയാത്രാക്ലേശത്തെപ്പററി പാഞ്ചാലി ഭീമനോട്ട് പരാതിപറഞ്ഞു. ഇനി ഒരടിപോലും മുന്നോട്ടുനീങ്ങാൻ ആവില്ലെന്നു് ആ സാദ്ധ്വീ സങ്കടത്തോടെ അറിയിച്ചു. തൻെറ പുത്രനായ ഘടോൽക്കചനെ സഹായത്തിനായി വരുത്തിക്കളയാമെന്നു പറഞ്ഞു ഭീമൻ ഘടോൽകചനെ ധ്യാനിച്ചു. അദ്ദേഹം ഉടൻതന്നെ പരിവാര സമേതം വന്നെത്തി. പാണ്ഡവരെ തോളിലേററിക്കൊണ്ടു് ഘടോൽക്കചൻ നരനാരായണാശ്രമത്തെ പ്രാപിച്ചു.

ദിവസങ്ങൾ മുന്നോട്ടുനീങ്ങി ഒരുദിവസം പാഞ്ചാലീഭീമന്മാർ അടുത്തുള്ള വനപ്രദേശത്തു് വിഹരിച്ചുകൊണ്ടിരിക്കയായിരുന്നു. പെട്ടെന്നു് ഒരു സൗഗന്ധികപുഷ്പം കാറ്റത്തു മുന്നിൽ വന്നുവീണു. 'മധുകരനികരാവൃത'മായ ആ മോഹനകുസുമത്തെ കയ്യിലെടുത്തുകൊണ്ടു് അവൾ ഭീമനോട്ട് മൊഴിഞ്ഞു. "അവിടുന്നു് വിചാരിച്ചാൽ ഇനിയും ഇത്തരം പൂക്കൾ എനിക്കുകിട്ടും. ആഗ്രഹങ്ങൾ ഭർത്താക്കന്മാരോടല്ലാതെ സതികൾ ആരോടാണു് പറയുക." വധൂപ്രസാദനോത്സുകനായ ഭീമൻ ഇന്ദ്രലോകത്തുനിന്നായാലും ഈ പുഷ്പങ്ങൾ കൊണ്ടുവരാമെന്നു് ഉറപ്പുകൊടുത്തുകൊണ്ടു് ചാടിപുറപ്പെട്ടു്, കല്ലും മരങ്ങളും തല്ലിത്തകർത്തുകൊണ്ടു് ആ വായുതനയൻ മുന്നോട്ടു നീങ്ങി.

കദളിവാഴകൾ നിറഞ്ഞുനില്ക്കുന്ന ഒരു വനത്തിലാണു് ഭീമസേനൻ ചെന്നെത്തിയതു്. ശ്രീരാമഭക്താഗ്രേസരനായ

ശ്രീഹനുമാൻ തപസ്സനുഷ്ഠിക്കുന്ന ദിവ്യസ്ഥലമായിരുന്ന ആ കദളീവനം. ഭീമന്റെ ആഗമനകോലാഹലം ആ കദളീവനത്തെ പിടിച്ചുകുലുക്കി. ഹനുമാന്നു ആളെ മനസ്സിലായി. "ഹോ, ഇതെന്റെ അനുജനായ ഭീമസേനനല്ലേ? വരട്ടേ. ഇവന്റെ ശക്തി ഒന്നു പരീക്ഷിക്കണം. അഹംഭാവം കളഞ്ഞു് തത്വം ധരിപ്പിക്കുകയും വേണം." ഇങ്ങനെ നിശ്ചയിച്ചു് ഒരു വൃദ്ധകുരങ്ങിന്റെ വേഷവായി ചമഞ്ഞ ഹനുമാൻ ഭീമന്റെ മാർഗ്ഗമദ്ധ്യത്തിൽ അവശനെപ്പോലെ കിടന്നു.

ഭീമൻ ഔദ്ധത്യത്തോടുകൂടി ഹനുമാനെ സമീപിച്ചു് വഴിമാറാൻ പറഞ്ഞു. തുടന്നു് ഇരുവരും തമ്മിൽ ഒരു വലിയ വാഗ്വാദംതന്നെ നടന്നു. അവസാനം ഗദകൊണ്ടു് വാൽ നീക്കിവച്ചു് കടന്നുപൊയ്ക്കൊള്ളാൻ ഹനുമാൻ ഭീമനു് സമ്മതം കൊടുത്തു. എത്രതന്നെ ശ്രമിച്ചിട്ടും ആ വാലൊന്നിളക്കാൻപോലും ഭീമനു് കഴിഞ്ഞില്ല. അനിലസുതന്റെ അഹങ്കാരം അടങ്ങി. ലജ്ജയും വിനയവും ഹൃദയാന്തർഭാഗത്തു് നുരയിട്ടു് പൊന്തി. ഭീമൻ ചോദിച്ചു "അങ്ങു് ആരാണു് വരുണനോ ഇന്ദ്രനോ?" അഹങ്കാരമടങ്ങിയ അനുജനോട് ആ സഹോദരൻ പറഞ്ഞു. "ഞാനാണു് രാവണാന്തകനായ രാമന്റെ ദൂതനും നിന്റെ ജ്യേഷ്ഠനുമായ ഹനുമാൻ". ആ നാമം കേട്ടപ്പോൾ ഭീമൻ പുളകിതഗാത്രനായി. ജ്യേഷ്ഠപാദങ്ങളിൽ വീണുവണങ്ങിക്കൊണ്ടു് തന്റെ അപരാധങ്ങളെല്ലാം പൊറുക്കണമെന്നു് ഭീമൻ മാരുതിയോടു് അപേക്ഷിച്ചു്. സ്വസഹോദരന്റെ യഥാർത്ഥരൂപം കണ്ടാൽ കൊള്ളാമെന്നുള്ള വൃകോദരന്റെ ആഗ്രഹം അറിയിച്ചപ്പോൾ വാത്സല്യനിധിയായ ആ ഭ്രാതാവു് അതും കാണിച്ചുകൊടുത്തു. പിന്നീട്ടു് സൗഗന്ധികവനത്തിലേ

ക്കള്ള മാൎഗ്ഗവും നിൎദ്ദേശിച്ചു കൊടുത്തുകൊണ്ടു് ഹനുമാൻ സഹോദരനെ അനുഗ്രഹിച്ചയച്ചു.

വനശോഭകണ്ടു് ഭീമൻ വിസ്മയസ്തിമിതനായി. കുയിലുകൾ പാടുകയും സുരസുന്ദരിമാർ കാമുകരൊത്തു് വിഹരിക്കുകയും ചെയ്യുന്നു. ഭീമൻ സൗഗന്ധിക സമ്പൂൎണ്ണമായ സരോവരം സമീക്ഷിച്ചു, പുഷ്പങ്ങൾ പറിക്കാൻ പൊയ്കയിലിറങ്ങി, "അതാ വരുന്നു കുബേരകിങ്കരന്മാർ" ഒരു ഭയങ്കരസമരത്തിൽ അവരെയെല്ലാം നിഗ്രഹിച്ചു് സൗഗന്ധിക കുസുമങ്ങളും കൊണ്ടു് ആ ധീരാത്മാവുമടങ്ങി. പാഞ്ചാലിയുടെ സ്നിഗ്ദ്ധപ്രേമത്തിന്റെ അക്ഷയപാത്രത്തിൽ ആ കുസുമങ്ങൾ സമൎപ്പിച്ചു് ഭീമസേനൻ ദ്രൗപദിയെ സമ്പ്രീതയാക്കി.

# രംഗവിവരം

## രംഗം 1

### ധൎമ്മപുത്രരും—ഭീമസേനനും

കൌരവരുടെ കപടതന്ത്രങ്ങളിൽ രോഷാകുലനായ ഭീമൻ അവരെ കൊന്നുവരുവാൻ അനുവാദം ചോദിക്കുന്നു. യുധിഷ്ഠിരൻ അവധി കഴിവോളം ക്ഷമിച്ചിരിക്കുവാൻ ഭീമനെ ഉപദേശിക്കുന്നു.

## രംഗം 2

### ലോമശമഹൎഷിയും ധൎമ്മപുത്രാദികളും.

ഇന്ദ്രന്റെ സന്ദേശവുംകൊണ്ടു് ലോമശമഹൎഷിവരുന്നു. കുശലപ്രശ്നാനന്തരം തീൎത്ഥാന്തരയാത്ര, അഗസ്ത്യാശ്രു

മവും ഭാഗ്ഗവതപോവനവും സന്ദശിച്ച് ദ്വാരകയ്ക്കടുത്ത പ്രഭാസതീർത്ഥത്തിലെത്തുന്നു.

രംഗം 3

ശ്രീകൃഷ്ണൻ, ബലഭദ്രൻ, സാത്യകി, ധർമ്മപുത്രർ.

ശ്രീകൃഷ്ണൻ പാണ്ഡവരെ കാണാൻ എഴുന്നെള്ളുന്നു. ധർമ്മപുത്രർ തങ്ങളുടെ അവശനിലയെപ്പററി സങ്കടം ബോധിപ്പിക്കുന്നു. ഭഗവാൻ സമാധാനിപ്പിക്കുന്നു. പരമേശ്വരനിൽനിന്നും പാശുപതാസ്ത്രവും വാങ്ങി അർജ്ജുനൻ വരുമെന്നും മന്നിലുള്ള തീർത്ഥങ്ങളെ ചെന്നുസേവിച്ചാൽ ജയം വരുമെന്നുംപറഞ്ഞു് കൃഷ്ണൻ മറയുന്നു.

രംഗം 4

ജടാസുരൻ (വിചാരപ്പദം)

യുധിഷ്ഠിരാദികളെ പിടിച്ചുകൊണ്ടുപോവാൻ തീരുമാനിക്കുന്നു.

രംഗം 5

ധർമ്മസുതാദികളും ബ്രാഹ്മണവേഷധാരിയായ ജടാസുരനും "മാന്യരായ നിങ്ങളോടൊത്തു മന്നിലെല്ലാം സഞ്ചരിപ്പാൻ" മോഹമുണ്ടെന്നും പറഞ്ഞെത്തിയ കപടബ്രാഹ്മണനെ ധർമ്മസുതൻ സ്വീകരിക്കുന്നു.

രംഗം 6.

ജടാസുരനും ഭീമനും.

പാണ്ഡവരെ തട്ടിക്കൊണ്ടുപോയ വിവരം സഹദേവനിൽ നിന്നറിഞ്ഞ ഭീമസേനനും ജടാസുരനും തമ്മിൽ ഏററുമുട്ടുന്നു. ജടാസുരനെ വധിക്കുന്നു.

രംഗം 7

പാഞ്ചാലിയും പാണ്ഡവരും (ഭീമൻ)

വനയാത്രകൊണ്ടു് വിവശയായ പാഞ്ചാലി ഭീമനോടു് ഇനി ഒരടി മുന്നോട്ടുവയ്ക്കാൻ വയ്യെന്നു പറയുന്നു. സഹായത്തിനു തന്റെ മകനായ ഘടോൽകചനെ വരുത്താമെന്നുപറഞ്ഞു് ഭീമൻ ദ്രൗപദിയെ സമാധാനിപ്പിക്കുന്നു.

രംഗം 8

പാഞ്ചാലിയും, ഭീമസേനാദികളും, ഘടോൽകചനും:—ഘടോൽകചൻ പരിവാരസമേതം വരുന്നു. പാണ്ഡവരെ ഈവിധം കഷ്ടപ്പെടുത്തുന്ന കൗരവരെ ഉടൻ ചെന്നു കൊന്നുവരാമെന്നു പറയുന്നു. പാണ്ഡവർ, കാത്തിരിക്കാനും ക്ഷമിക്കാനും പറയുന്നു. ഘടോൽക്കചൻ പാണ്ഡവരേയും പാഞ്ചാലിയേയും ചുമലിൽ വഹിച്ചു് പുണ്യസ്ഥലങ്ങളിലേയ്ക്കു പോകുന്നു.

രംഗം 9

പാഞ്ചാലിയും ഭീമനും (ശൃംഗാരപ്പദം)

കാററിൽപ്പറന്നുവീണ സൗഗന്ധികപുഷ്പം കൊണ്ടുവരുവാൻ ഭീമനോടു് പാഞ്ചാലി അപേക്ഷിക്കുന്നു. ഭീമൻ പുറപ്പെടുന്നു.

രംഗം 10

ഹനുമാൻ

ശ്രീരാമപാദധ്യാനനിമഗ്നനായ ഹനുമാൻ കല്ലും മരങ്ങളും തല്ലിത്തകർത്തുകൊണ്ടുവരുന്ന ഭീമനെ കാണുന്നു.

"വീരരസം പുരുഷാകൃതി പൂണ്ടപോലെയുള്ള ഈ ഗംഭീരനാരാണ്? ഓ! എന്റെ അനുജനായ വൃകോദരനാണെല്ലോ? ഇവനെ പരീക്ഷിച്ച് എന്റെ തത്വം അറിയിക്കണം" വൃദ്ധക്കരങ്ങനായി ചമഞ്ഞു് ഹനുമാൻ ഭീമന്റെ വഴിയിൽ നെട്ടകെ കിടക്കുന്നു.

രംഗം 11

ഭീമനും ഹനുമാനും

വഴിയിൽനിന്നു മാറിപ്പോകാൻ ഗർവ്വിഷ്ടനായ ഭീമൻ ഹനുമാനോട്ട് ആജ്ഞാപിക്കുന്നു. വാൽ മാററിവച്ചു പൊയ്ക്കൊള്ളാൻ ഹനുമാൻ ഭീമസേനനോട്ട് വിനയത്തോടെ അഭ്യർത്ഥിക്കുന്നു. ഗദകൊണ്ട വാൽപൊക്കിനോക്കി. ഇളകിയില്ല. ഒട്ടവിൽ പരവശനായ ഭീമൻ നിലംപതിക്കുന്നു. ലജ്ജാവിവശനും വിനയാന്വിതനുമായിതീന്ന ഭീമൻ ചോദിക്കയാണ്, "അങ്ങ് ഇന്ദ്രനോ, വരുണനോ" എന്നു് താൻ സാക്ഷാൽ ശ്രീ ഹനുമാനാണെന്നറിയിച്ചപ്പോൾ ഭീമൻ ആ കാലുകൾ കെട്ടിപ്പിടിച്ച് മാപ്പിരന്നു. ഭീമന്റെ ആഗ്രഹമനുസരിച്ച് തന്റെ വിശ്വരൂപം കാണിച്ചു കൊടുക്കുകയും മോഹാലസ്യപ്പെട്ട അനുജനെ സമാധാനിപ്പിച്ച് സൌഗന്ധിക പുഷ്പങ്ങൾ പറിക്കാനുള്ള വഴി നിർദ്ദേശിക്കുകയും ചെയ്തു് ഹനുമാൻ സഹോദരനെ യാത്രയാക്കുന്നു.

രംഗം 12

ഭീമൻ: — കാനനശോഭകണ്ട് വിസ്മയസ്തബ്ധനായ പവനതനയൻ ആ വനത്തെ വർണ്ണിക്കുന്നു.

രംഗം 13

ഭീമനും കുബേരകിങ്കരന്മാരും

സൌഗന്ധികങ്ങൾ പറിക്കാൻ തടാകത്തിലിറങ്ങിയ ഭീമനും കാവൽക്കാരും തമ്മിൽ ഭയങ്കരമായ യുദ്ധം നടക്കുന്നു. ഭീമൻ അവരെയെല്ലാം കൊന്നൊടുക്കുന്നു.

രംഗം 14

ക്രോധവശൻ—[പോരിനുവിളി]

രംഗം 15

ഭീമനും ക്രോധവശനും

തമ്മിൽ യുദ്ധം, രാക്ഷസനെ കൊല്ലുന്നു.

രംഗം 16

ഭീമനും പാഞ്ചാലിയും

സൌഗന്ധികങ്ങൾ കൊണ്ടുവന്നു് പാഞ്ചാലിക്കുകൊടുത്തു് സന്തോഷിപ്പിക്കുന്നു.

രണ്ടാം ഭാഗം

# പ്രയോഗപാഠങ്ങൾ

I അടിസ്ഥാനപരമായ ചുവടുകളും ചലനങ്ങളും രൂപപ്പെടുത്തുവാനുള്ള കായികാഭ്യാസങ്ങൾ ശീലിപ്പിക്കേണ്ടതാണ്. തൊഴുതുകുമ്പിടൽ, മെയ്യുറപ്പടവു്, കയ്യ്, കാല്യ്, അര എന്നിവയെക്കൊണ്ടുള്ള അഭ്യാസങ്ങൾ മുതലായവ പ്രത്യേകം പ്രത്യേകം ശീലിപ്പിക്കണം.. നാലാമദ്ധ്യായം നോക്കുക.

II കാൽസാധകം:— ചെമ്പടതാളത്തിലുള്ള "ധിത്തത്തത്ത" (നേരുകാല്യ്), "തക്കിടതകി തിക്കിടതകി" 'തകതാതികിതി', "തെയ് ഹിതതിത്തി—തെയ് ഹിതതോം തോം (ഇരട്ടിവട്ടം), "തെയ്ത്തിന്തകത്തിന്ത" മുതലായ ചുവടുകൾ നാലാം കാലംവരെ സാധകം ചെയ്യിക്കണം. ഗുരു

വിൻെറ നിർദ്ദേശപ്രകാരം ഇവ മനസ്സിരുത്തി ചെയ്യേണ്ട താണു്. കച്ചയിൽ രണ്ടു കയ്യുടേയും തള്ളവിരലുകൾ കൊളു ത്തിപ്പിടിച്ചു് അമൎന്നനിന്നു് മുട്ടും പടവും തിക്കി—ആരോ ഹണാവരോഹണക്രമത്തിൽ— ഈ ചുവടുകൾ ആശാൻ തന്നെ അടുത്തുനിന്നു കാണിച്ചുകൊടുത്തുകൊണ്ടുവേണം കുട്ടികളെ ശീലിപ്പിക്കാൻ.

ലാസ്യപ്രധാനമായ ചുവടുകളും സ്ത്രീവേഷങ്ങൾക്കുള്ള ഇരട്ടി മുതലായവയും ശീലിപ്പിക്കേണ്ടതാണു്.

III നയനകൎമ്മങ്ങൾ:—മൂന്നാം അദ്ധ്യായത്തിൽ കൊടു ത്തിട്ടുള്ള ഭ്രമണം, വലനം, പതനം, ചലനം, സംപ്രേശനം, നിവൎത്തനം, സമുദ്വൃത്തം, നിഷ്ക്രാമം, പ്രാകൃതം എന്നി ങ്ങനെ നവവിധമായ കൺമണിയുടെ കർമ്മങ്ങളും, സമം, ആലോകിതം, സാചി, പ്രാലോകിതം, നിമീലിതം, ഉല്ലോ കിതം, അനുവൃത്തം, അവലോകിതം ഇത്യാദികളായ ദൃഷ്ടി ഭേദങ്ങളും പഠിപ്പിക്കണം.

പുടകർമ്മങ്ങൾ:—കൺപോളകളെക്കൊണ്ടുള്ള വിവി ധകർമ്മങ്ങൾക്കാണു് പുടകൎമ്മങ്ങൾ [ചലനങ്ങൾ] എന്നു പറയുന്നതു്. പുടകർമ്മങ്ങൾ 9 തരത്തിലാകുന്നു. അവ ഉന്മേഷം, നിമേഷം, പ്രസൃതം, കുഞ്ചിതം, സമം, വിവ ൎത്തിതം, സ്ഫുരിതം, പിഹിതം, വിലോളിതം എന്നിവ യാകുന്നു.

ഉന്മേഷം:— കൺപോളകൾ തുറന്നുകൊണ്ടുള്ള അവ സ്ഥയാകുന്നു ഉന്മേഷം. ഉണർച്ചയിലും ക്രോധത്തിലും ഉപ യോഗിക്കുന്നു.

നിമേഷം;— പോളകൾ അടഞ്ഞുകൊണ്ടുള്ള അവസ്ഥയാണ് നിമേഷം. ഉറക്കത്തിൽ ഉപയോഗിക്കുന്നു.

പ്രസൃതം:— നല്ലവണ്ണം തുറുക്കനെ മിഴിക്കൽ (നീളം വരുത്തിക്കൊണ്ടുള്ള പോളകൾ) ആകുന്നു. പ്രസൃതം. ഉല്ലാസം, അത്ഭുതം, വീരം എന്നിവയിൽ ഉപയോഗിക്കുന്നു.

കുഞ്ചിതം:— പോളകളെ അല്പമൊന്നു കുറുതാക്കിയാൽ കുഞ്ചിതമായി. സൗരഭ്യം, രസം, സ്പർശനം എന്നിവയുടെ അനുഭവത്തിൽ ഇതുപയോഗിക്കുന്നു.

സമം:— കൺപോളകളുടെ സാധാരണ അവസ്ഥയാകുന്നു സമം. ശൃംഗാരത്തിനുപയോഗിക്കുന്നു.

വിവർത്തിതം:— മുകളിലെ പോള ഉയർത്തിക്കൊണ്ടുള്ള (പൊക്കിക്കൊണ്ടുള്ള)താണ് വിവർത്തിതം. ക്രോധസ്ഫുരണത്തിനുപയോഗിക്കുന്നു.

സ്ഫുരിതം:— പോളകളെ ചലിപ്പിച്ചുകൊണ്ടുള്ളതാണ് സ്ഫുരിതം. അസൂയയിലും ഈർഷ്യയിലും ഉപയോഗിക്കുന്നു.

പിഹിതം:— പോളകൾ മറച്ചുകൊണ്ടുള്ള അവസ്ഥയാണ് പിഹിതം എന്നുപേരുള്ളതു്. വെറുപ്പ്, സഹിക്കായ്ക, ഉറക്കം, മോഹാലസ്യം, കാററു്, ചൂട്ട് എന്നിവയിൽ ഉപയോഗിക്കുന്നു.

വിലോളിതം:— പോളകൾ തമ്മിൽ പെട്ടന്നടിച്ചു തുറന്നുകൊണ്ടുള്ളതാകുന്നു വിലോളിതം. അടികൊള്ളുമ്പോഴും ക്രോധസ്ഫുരണത്തിനും ഉപയോഗിക്കുന്നു.

ഭ്രൂകർമ്മങ്ങൾ:— പുരികങ്ങളെ പലതരത്തിൽ ചലിപ്പിക്കുന്നതിനേയാണ് ഭ്രൂകർമ്മങ്ങൾ എന്നുപറയുന്നത്. അവ ഉൽക്ഷേപം, പാതനം, ഭ്രൂകുടി, സഹജം, കുഞ്ചിതം, രചിതം, ചതുരം എന്നിങ്ങനെ ഏഴുവിധത്തിലുണ്ട്.

ഉൽക്ഷേപം:— പുരികങ്ങൾ ഒററയ്ക്കോ ഇരട്ടയായോ മഴവില്ലുപോലെ വളച്ചുപൊക്കുന്നത് ഉൽക്ഷേപമാകുന്നു. ക്രോധം, അത്ഭുതം, ശ്രദ്ധ, കടാക്ഷം, സന്തോഷം, സംശയം എന്നിവയ്ക്കാണ് ഇതുപയോഗിക്കുന്നത്.

പാതനം:— പുരികങ്ങൾ ഒപ്പമോ ഒററയ്ക്കോ ചന്ദ്രക്കലാകൃതിയിൽ കീഴോട്ടുവളച്ചാൽ പാതനം. നിന്ദ, ദുർഗ്ഗന്ധഘ്രാണനം, ഹാസ്യം, വെറുപ്പ്, അസൂയ എന്നിവകളിൽ ഇതുപയോഗിക്കുന്നു.

ഭ്രൂകുടി:— പുരികത്തിൻെറ കടമാത്രം പൊക്കുന്നതാകുന്നു ഭ്രൂകുടി. വമ്പിച്ചകോപത്തിന്നുപയോഗിക്കുന്നു.

ചതുരം:— പുരികം അല്പം മേല്പോട്ടുവളയ്ക്കുകയും ഭംഗിയിൽ നീട്ടിനിർത്തുകയും ചെയ്താൽ ചതുരം. ശൃംഗാരം, ലളിതം, സൌമ്യം, സ്പർശം എന്നിവയ്ക്കുപയോഗിക്കുന്നു.

കുഞ്ചിതം:— ഒററപ്പുരികമോ ഇരട്ടയോ അല്പം കീഴ്പ്പോട്ടു വളച്ചാൽ കുഞ്ചിതം. ആക്ഷേപം, ആസക്തി, സുഗന്ധം എന്നിവയിലുപയോഗിക്കുന്നു.

രേചിതം:— ഒറ്റപ്പുരികംമാത്രം ഭംഗിയിൽ, പൊക്കിനിർത്തുന്നതു് രേചിതം. അധികവും നൃത്തത്തിലുപയോഗിക്കുന്നു.

സഹജം:— സ്വാഭാവികമായ സ്ഥിതി, സഹജം, സാധാരണ നോട്ടങ്ങളിൽ ഉപയോഗിക്കുന്നു.

## ഗളകർമ്മങ്ങൾ

സമം, നതം, ഉന്നതം, ത്ര്യസ്രം. രേചിതം, കുഞ്ചിതം, അഞ്ചിതം, വലിതം, നിവൃത്തം എന്നിങ്ങനെ 9-വിധത്തിലാകുന്നു ഗളകർമ്മങ്ങൾ.

സമം:— സ്വാഭാവികമായിട്ടുള്ളതു് സമം. ജപം, ധ്യാനം, സാധാരണസ്വഭാവം എന്നിവയിലുപയോഗിക്കുന്നു.

നതം:— മുഖം അല്പം കുനിച്ചാൽ നതം. കണ്ഠാവലംബനം, ബന്ധനം, അലങ്കാരം എന്നിവയിൽ ഉപയോഗിക്കുന്നു.

ഉന്നതം:— മുഖംപൊക്കിപ്പിടിച്ചാൽ ഉന്നതം. മേല്പോട്ടുനോക്കുക. ആഭരണമിടൽ എന്നിവയ്ക്കുപയോഗിക്കുന്നു.

ത്ര്യസ്രം.— കഴുത്തു് ഒരുവശത്തേയ്ക്കു ചായ്ക്കുന്നതു് ത്ര്യസ്രം. സന്താപം, തോളിൽഭാരം എന്നിവയ്ക്കുപയോഗിക്കുന്നു.

രേചിതം:— കഴുത്തു് ഭംഗിയിൽ വെട്ടിക്കുന്നതു് (ഇടം വലമായി) രേചിതം. നൃത്തം, വിലാസം, തൈർക്കടയൽ എന്നിവയ്ക്കുപയോഗിക്കുന്നു.

കുഞ്ചികം:—കഴുത്തിൻെറ സഹജമായ നീളം കുറയ്ക്കുന്നതാകുന്നു കുഞ്ചിതം. ഭാരം ചുമക്കുക മുതലായവയിൽ ഉപയോഗിക്കാം.

അഞ്ചിതം:—കഴുത്ത് മുന്നോട്ട നീട്ടിപ്പിടിക്കുന്നതാണ് അഞ്ചിതം. നോക്കിക്കാണുക, തലമുടി കോതുക, തുടങ്ങിയ വയിൽ ഉപയോഗിക്കുന്നു.

വലിതം:—ഗളം ഒരു വശത്തേയ്ക്കു തിരിക്കുന്നതു് വലിതം. തിരിഞ്ഞുനോക്കുക മുതലായവയിൽ ഉപയോഗിക്കാം.

നിവൃത്തം:—ഗളം നേരിട്ടു മുന്നോട്ടുവെട്ടുന്നതാണ് നിവൃത്തം. നേരിട്ടുനോക്കുമ്പോഴാണ് ഇതുപയോഗിക്കുന്നതു്.

കഴുത്തിൻെറ ഇത്തരം പ്രയോഗങ്ങൾ തലയുടെ വ്യാപാരമനുസരിച്ചാകുന്നു.

IV മുദ്രകൾ:—24-അടിസ്ഥാന മുദ്രകളും സംയുതാ_സംയുത മുദ്രകളും ശീലിപ്പിക്കണം. അഞ്ചാമദ്ധ്യായം നോക്കുക.

V താഴെ കൊടുത്തിട്ടുള്ള പദങ്ങളിൽ ഏതെങ്കിലും ഒന്നു് സവിസ്തരം ചൊല്ലിയാടിച്ച് പഠിപ്പിക്കേണ്ടതാണ്.

## ബകവധം

കേദാരഗൗളം—ചെമ്പട.

ഉക്തൈവം ഗതവതിഗഹ്വരായതസ്മിൻ
ക്രുദ്ധാത്മാസപദിസമീരണാത്മജന്മാ
കല്പാന്തപ്രതിഭയകാലരുദ്രകല്പ-
പ്രോത്ഥായഭ്രമിതഗദോ ജഗാദചൈവം.

(1) ഭീമൻ:—

"അഗ്രജ! നീയോശിക്കേണം
അദ്ദൈവവൈകാതെ

നിഗ്രഹിപ്പാനവരെ നിർമ്മലമാനസ! മാം
ധൂർത്തനാകും ദുര്യ്യോധനൻ ചെയ്യതുനിനച്ചാൽ
കത്തുന്നു കോപവഹ്നി വൈകർത്തനനന്ദന!
ചീർത്തകോപമോടുചെന്നു ധാർത്തരാഷ്ട്രന്മാരെ
ചേർത്തിടുവൻ കാലപുരം തന്നിലിന്നുതന്നെ. (അഗ്ര)

സർപ്പങ്ങൾ കൊണ്ടെന്നുടയ മർമ്മങ്ങളിലെല്ലാം
ദർപ്പമോടു ദംശിപ്പിച്ചതോർത്തുകാണു! ചിത്തേ,
കഷ്ടം! കൈകാൽ കെട്ടിയെന്നെ പെട്ടെന്നുഗംഗയിൽ
ഇട്ടുകളഞ്ഞതുമോർത്താലൊട്ടും സഹിക്കുമോ? (അഗ്ര)

ഹന്ത! വിഷഭോജനത്തെ ചന്തമോടുതന്ന
ഗാന്ധാരീസുതരെക്കൊൽവാനെന്തൊരു സന്ദേഹം?
നിഷ്ഠൂരവമാക്കീടുവനിക്ഷിതിതലം ഞാൻ
തെല്ലുകാരുണ്യമുണ്ടെന്നാകിലിക്ഷണത്തിൽതന്നെ".

(2) ഘടോൽകചൻ:—

പന്തുവരാളി- അടന്ത

[മദ്ധ്യമാവതി ചെമ്പട]

ശ്ലോകം:—

സജാതമാത്ര സ്സജലാഭ്രസപ്രഭ-
സ്സുജാതവൃത്തായതപീനദോർബല:
പ്രോത്ഥായ സദ്യ: പ്രണിപത്യപാണ്ഡവം
പ്രോവാചവാചം പിതരംകൃതാഞ്ജലി!

''താത! നിൻകഴലിണകൾ കൈതൊഴുന്നേൻ-മയി
സാദരംകൃപയുണ്ടാകവേണമല്ലോ,
കൽമഷമകന്നനുജ്ഞചെയ്തിടേണമിന്നു
നിർമ്മലമാനസ! പോവാനമ്മയോടും"

"സ്വാന്തമതിൽ ചിന്തിക്കുന്നനേരം തന്നെ, ഭവ-
ദന്തികേവന്നീടുവൻഞാൻ, വൈകീടാതെ".

(3) ഭീമൻ:—

ആശ്വാസൈന്യം ദീനദീനംരുദന്തം
നിശ്വാസൈസ്വം കാന്ത്യയാഞ്ചാ തിതാന്തം
ആയാന്തീം താംഭീമസേനോഹി കുന്തീ-
മാവഃന്ധ്യാവാചാദരേണാരിഘാതീ

"സാദരമയി! തവ! മാതരിദാനീം
പാദയുഗം കരുതുന്നേൻ
എന്തൊരുദന്തമിതധുനാചൊന്നതു-
മന്തണരോടു നിശാന്തേ,
ചിന്തവെടിഞ്ഞിഹ പറവതിനെന്തോ-
ടെന്തിഹ സംശയ മയി! തേ!" —സോദ—

# കല്യാണസൗഗന്ധികം

(1) ഭീമൻ:—

സാരംഗം— ചെമ്പട

ശസ്ത്രാൎത്ഥം ശക്രസൂനൌഗതവതിശകുനേ-
സ്ത്വാദൃശം ചരത്മവൃത്തം
സ്മാരം സ്മാരം സമസ്തപ്രതിഭടപടലീ-
ഘസ്മരോഷ്മ സ്സുഭീമ:
ബദ്ധാമർഷാതിരേക ഭ്രമിതപരിഘദ-
ത്താതിരുക്ഷാക്ഷികോണ-
ശ്ചിന്താസന്താപിതാന്തശ്ശമനസുതമസൌ
വാചമിത്യാചചക്ഷേ.

"ശൌൎയ്യഗുണനനീതിജലധേ! ചരണയുഗം
ആൎയ്യ! തവ! കൈകതൊഴുന്നേൻ.
ഭാൎയ്യയോടുമിഹവിഗതവീര്യരായ്, മുനികളുടെ
ചൎയ്യാസുഖമെന്നമതിമൎയ്യാദയോ? തേ!

ധൎമ്മസുത നിൎമ്മലമതേ! നമ്മുടയ
കൎമ്മഗതികാൺക! നൃപതേ!
ചൎമ്മവുമുടുത്തു വനചാരികളൊടൊത്തു നിജ
ധൎമ്മവുമൊഴിച്ചു ഗതധൈൎയ്യമുഴലുന്നു.

ശസ്ത്രാൎത്ഥമെന്തിനധുനാ ശക്രജനെ
യാത്രയാക്കിയതു പഴതേ
ശത്രുക്കളെ വിരവിലൊക്കെജ്ജയിപ്പതി-
ന്നത്രാലമേ ൟ നഹമെന്നറിക! വീരാ!

നിശ്ശങ്കമഹിതരെരണേവെന്നു ഞാൻ
ദുശ്ശാസനന്റെ രുധിരം
ആശപാസമോടുബഹുപീതപാകരേണമുഹു-
രാശേപവദാരകച മുത്തംസയാമൃഹം.

എങ്കലൊരുകരുണയൊരുനാളുണ്ടാകു-
മെങ്കിലിതനുജ്ഞചെയ്ക,
ഹുംകൃതിയൊടരികടെയഹംകൃതികളഞ്ഞുയമ-
കിങ്കരനുനല്കുവതിനിന്നുതടവരുതേ" (ശൌൎയ്യഗുണ)

(2) ശ്രീകൃഷ്ണൻ:—ശങ്കരാഭരണം-അടന്ത (ചെമ്പട)

"ഗാന്ധാരദുൎന്നയനിരസ്തസമസ്തഭോഗാൻ
കാന്താരചംക്രമണകശ്ശിതചാരുഗാത്രാൻ
ശ്രാന്താന്നിരീക്ഷ്യവിധിവൽപ്രതിപൂജ്യപാൎത്ഥാൻ
ശാന്തംജഗാദസഫലീവചനം മുകുന്ദഃ"

"പരിതാപിക്കരുതേ! പാണ്ഡവന്മാരേ!
പരിതാപിക്കരുതേ!
ഭരതാന്വയതിലക! ഭാഷിതംമമകേൾക്ക (പരി)
പരനെന്നുമഹമെന്നും ഭാവഭേദമുള്ളവർ
പരിതാപിച്ചീടുന്നതും പാക്കില്ലുചിതം!

പരമാത്മാവേകനെന്നു പരമാർത്ഥബോധമുള്ളിൽ
പരിചോടുള്ളോരു നിങ്ങൾ പ്രാകൃതന്മാരെപ്പോലെ (പരി)
പരമേശൻ ഭിക്ഷയേററുപാരിൽ നടന്നീലയോ?
പുരുഹൂതൻ ശാപംകൊണ്ടു പാരം വലഞ്ഞീലയോ?
വീരമൗലിരാഘവൻ വിപിനെവസിച്ചീലയോ?
ശിരസിലിഖിതമാകും ശിവ! ശിവ! നീക്കീടാമോ? (പരി)

# സാരിയും കുമ്മിയും

ലാസ്യപ്രധാനങ്ങളായ രണ്ടു നൃത്തവിശേഷങ്ങളാണു് സാരിയും കുമ്മിയും. മിക്കവാറും ഒരു നായകൻെറ സാന്നിദ്ധ്യത്തിൽ മാത്രമേ സാരിയും കുമ്മിയും കഥകളിയിൽ എടുക്കാറുള്ളൂ. ലളിതവേഷധാരിണികളായി തങ്ങളുടെ സങ്കല്പകാമുകൻെറ സമീപത്തേയ്ക്കു ചെല്ലുന്ന രാക്ഷസികളും നായകന്മാരെ വശീകരിക്കാനെത്തുന്ന അഭിസാരികകളും പ്രമദാവനങ്ങളിൽ കേളിയാടുന്ന തരുണീമണികളും, സന്ദർഭാനുസരണം കഥകളിനിൽ സാരിയെടുക്കാറുണ്ടു്. എന്നാൽ കുമ്മി ഒരു നായകൻെറ സാന്നിദ്ധ്യത്തിൽ മാത്രമേ എടുക്കാറുള്ളൂ. നരകാസുരവധം, ബകവധം, രുഗ്മാംഗദചരിതം, നളചരിതം (1-ാം ദിവസം), രുഗ്മിണീസ്വയംവരം, ബാണയുദ്ധം മുതലായ കഥകളിൽ സാരീനൃത്തങ്ങൾ സംഘടിപ്പിച്ചിട്ടുണ്ടു്. ഉത്തരാസ്വയംവരം, നരകാസുരവധം, കിരാതം എന്നീ കഥകളിൽ കുമ്മീനൃത്തവും കാണാം.

സാരിയും കുമ്മിയും കുട്ടികളെ ശീലിപ്പിക്കണം.

---

# പട്ടിക

| | നാസാകർമ്മങ്ങൾ | സ്വഭാവം | ഭാവം |
|---|---|---|---|
| 1 | നതം | പുടങ്ങൾ ചേർന്നവരും | ശോകം |
| 2 | മന്ദം | കൂടക്കൂടെ അല്പം വിടർത്തുക | വിചാരം, വെറുപ്പ്; ഔൽസുക്യം |
| 3 | വികൃഷ്ടം | നന്നായി വികസിപ്പിക്കുക | ദുർഗ്ഗന്ധം, ഭയം, കോപം |
| 4 | സോച്ഛ്വാസം | ശ്വാസത്തെ വലിച്ചെടുക്കുക | സുഗന്ധം, നെടുവീർപ്പ് |
| 5 | വികൂണിതം | നാസാപുടങ്ങൾ ചുരുക്കുക | അറപ്പ്, അസൂയ, പുച്ഛം |
| 6 | സ്വാഭാവികം | സാധാരണസ്ഥിതി | |
| | **ഗണ്ഡകർമ്മങ്ങൾ** | **സ്വഭാവം** | **ഭാവം** |
| 1 | ക്ഷാമം | കവിൾ താഴ്ന്നിരിക്കണം | ദുഃഖം |
| 2 | ഫുല്ലം | വികസിച്ച കവിൾ | രതി, സന്തോഷം |
| 3 | പൂർണ്ണം | ഉയർന്നുവീർത്തിരിക്കണം | ഗർവ്വ്, ഉത്സാഹം |
| 4 | കമ്പിതം | വിറയ്ക്കുന്ന കവിൾ | സന്തോഷത്താൽ രോമാഞ്ചം |
| 5 | കുഞ്ചിതം | ചുരുക്കപ്പെട്ട കവിൾ | ജ്വരം, തണുപ്പ്, വിറയൽ, ഭയം, രോമാഞ്ചം |
| 6 | സമം | സാധാരണ കവിൾ | |

| | അധരകർമ്മം | സ്വഭാവം | ഭാവം |
|---|---|---|---|
| 1 | വികർത്തനം | ചുണ്ട് ചുളുക്കുന്നതു് | അസൂയ, വേദന, ആലസ്യം |
| 2 | കമ്പനം | വിറപ്പിക്കുന്നതു് | ജ്വരം, തണുപ്പ്, ഭയം, കോപം |
| 3 | വിസർഗ്ഗം | പുറത്തേയ്ക്കാക്കുന്നതു് | വിലാസം, സുരതം, ബിബ്ബോകം |
| 4 | വിനിഗൂഹനം | അകത്തേയ്ക്കാക്കുന്നതു് | ആയാസത്തിൽ |
| 5 | സംദഷ്ടകം | പല്ലുകൊണ്ടു ചുണ്ടുകടിക്കുക | ക്രോധാധിക്യത്തിൽ |
| 6 | സമുൽഗകം | ചുണ്ടുകൊണ്ടു വട്ടം പിടിക്കുക | അതിയായ വീറ്, അഭിനന്ദനം |

| | ചിബുക കർമ്മങ്ങൾ | സ്വഭാവം | ഭാവം |
|---|---|---|---|
| 1 | തട്ടനം | പല്ലുകൾ തമ്മിൽ ഉരമ്മുക | ഭയം, ശീതം. ജ്വരം, വ്യാധി |
| 2 | ഖണ്ഡനം | പല്ലുകൾ തമ്മിൽ കൂട്ടിമുട്ടുക | ഭക്ഷണം, ജപം, സന്താപം |
| 3 | ഛിന്നം | മുറുക്കിക്കടിക്കുക | ഭയം, ശീതം, അത്യ-ധ്വാനം, ഗർജ്ജനം |
| 4 | ദഷ്ടം | പല്ലുകൊണ്ടു ചുണ്ടുകടിക്കുക | വമ്പിച്ച കോപം |

| | അധരകർമ്മം | സ്വഭാവം | ഭാവം |
|---|---|---|---|
| 5 | ചകിതം | താടികൾ തമ്മിൽ കഴിയുന്നതും അകററുക | കോട്ടുവാ |
| 6 | ലേഹനം | പല്ലുകളെ നാവുകൊണ്ടു നനക്കുക | കാഷ്ഠ ഷീൽ |
| 7 | സമം | സാധാരണ സ്ഥിതി | * |

N. B:— ചിബുകകർമ്മങ്ങളും ദന്തകർമ്മങ്ങളും ഒന്നുതന്നെയാകുന്നു. ഇതിൽ ചുണ്ടു് നാവു് എന്നിവകൂടി പങ്കുകൊള്ളുന്നു.

| | ശിരസ്സ് | സ്വഭാവം | ഭാവം |
|---|---|---|---|
| 1 | സമം | കുനിക്കാതെ, നിവർത്താതെ നിശ്ചലമായി നിർത്തുക | നൃത്താരംഭം, പ്രണയം, കോപം, ഗർവ്വം, സ്തംഭം, ജപം |
| 2 | ഉദ്വാഹിതം | മുഖം മേലോട്ടുയർത്തുക | മുകളിലെ വസ്തുക്കൾ നോക്കൽ |
| 3 | ധുതം | ഇടംവലം തിരിയുക | വിസ്മയം, വ്യസനം ഇഷ്ടമില്ലായ്മ, ഇരുവശം നോക്കൽ |
| 4 | അധോമുഖം | കീഴ്പോട്ടു മുഖമാക്കുക | ലജ്ജ, ദുഃഖം, നമസ്കാരം താഴെ പദാർത്ഥങ്ങൾ നോക്കുക |

| | ശിരസ്സ് | സ്വഭാവം | ഭാവം |
|---|---|---|---|
| 5 | ആലോളിതം | വൃത്താകൃതിയിൽ ചുഴററുക | ഉറക്കംവരൽ, തലചുററൽ, മദം, ആവേശം, മോഹാലസ്യം. |
| 6 | കമ്പിതം | മേൽകീഴായിട്ടിളക്കുക | അടുത്തു വിളിക്കുക "നില്ക്കു" എന്നു കാണിക്കുക. |
| 7 | പരാവൃത്തം | മുഖം പിറകോട്ടു തിരിക്കുക | കോപം, ലജ്ജ, അനാദരം, പിന്നിലുള്ള വസ്തു നോക്കുക |
| 8 | ഉൽക്ഷിപ്തം | ഒരുവശത്തുകൂടി മുകളിലേയ്ക്കു ചലിപ്പിക്കുക | സമ്മതിക്കുക, എടുക്കുക, പോവുക, വളർച്ച. |
| 9 | പരിവാഹിതം | കമാനാകൃതിയിൽ ഇടംവലമായി തലയാട്ടുക | മോഹാലസ്യം, വിചാരം, സന്തോഷം, അനുമോദനം. |

# അദ്ധ്യായം 8

ബകവധം:— ആട്ടക്കഥ– കോയത്തുതമ്പുരാൻ

[ചില രംഗങ്ങൾ]

I [പാണ്ഡവന്മാർ വാരണാവതത്തിൽ താമസിക്കുന്ന കാലം. വിദുരരുടെ നിയോഗപ്രകാരം ഒരു ഖനകൻ വന്നു

രാജധാനി കൃത്രിമമാണെന്നറിയിക്കുന്നു. ക്രുദ്ധനായ ഭീമൻ ധർമ്മപുത്രരോട്ട് ന്തറുവരുടെ ചെയ്തികളെപ്പറ്റി പറയുന്നു]

കേദാരഗൌളം—ചെമ്പട

"ഉക്തൈവം ഗതവതി ഗഫരായതസ്മിൻ
ക്രുദ്ധാത്മാസപദി സമീരണാത്മജന്മാ
കല്പാന്തപ്രതിഭയകാലരുദ്രകല്പ:
പ്രോത്ഥായഭ്രമിതഗദോജഗാദചൈവം"

ഭീമൻ:—

പല്ലവി

അഗ്രജ! നീയോഗിക്കേണം അദ്ദൈവവൈകാതെ
നിഗ്രഹിപ്പാനവരെ നിർമ്മലമാനസ! മാം!

ചരണം:—

ധൂർത്തനാകും ദുര്യ്യോധനൻചെയ്തതുനിനച്ചാൽ
കത്തുന്നകോപവഹ്നി വൈകർത്തനനന്ദന!
ചീർത്തകോപമോടുചെന്നു് ധാർത്തരാഷ്ട്രന്മാരെ
ചേർത്തീടുവൻ കാലപുരം തന്നിലിന്നുതന്നെ.
സർപ്പങ്ങൾകൊണ്ടെന്നുടയ മർമ്മങ്ങളിലെല്ലാം
ദർപ്പമോടു ദംശിപ്പിച്ചതോർത്തു കാൺകചിത്തേ,
കഷ്ടം! കൈകാൽകെട്ടിയെന്നെ പെട്ടെന്നു ഗംഗയിൽ
ഇട്ടും കളഞ്ഞതുമോർത്താൽ ഒട്ടും സഹിക്കുമോ? (അഗ്ര)

ഹന്ത! വിഷഭോജനത്തെ ചന്തമോടുതന്ന
ഗാന്ധാരീസുതനെ കൊല്ലാനെന്തൊരു സന്ദേഹം
(അഗ്ര)

നിഷ്കൗരവമാക്കീടുവനിക്ഷിതിതലഞാൻ
ത്വൽക്കാരുണ്യമുണ്ടെന്നാകിലിക്ഷണത്തിൽ തന്നെ
(അഗ്ര)

കാമോദരി—ചെമ്പട

ഇത്ഥം സുഭീഷണഗദാപ്രഹിതാരുണാക്ഷം
ക്രുദ്ധംമുധേരിപുശതംയുഗപജ്ജിഘാംസും

ഭീമംനിരീക്ഷ്യസുവിചാര്യശമം നിനീഷുഃ
സാമോക്തിഭിസ്സമവദൽശമനാത്മജന്മാ.

ധർമ്മപുത്രർ:

പല്ലവി

അനുജ! വീരാവതംസ! കോപിയായ്ക്കചെററും
മനുജകുലമണിദീപമേ! മാരുതേ! നീ

അനുപല്ലവി

സാഹസംചെയ്യിടായ്കേതും ചിന്തിയാതെ ബാല!
സാഹസമാപത്തിന്നധിവാസമല്ലോ.

II [ഹിഡിംബിയെ സ്വീകരിച്ച ഭീമന്നു് ഘടോല്കചൻ എന്നു പുത്രൻ ജനിക്കുന്നു. ഘടോല്കചൻ അച്ഛനെ വന്ദിച്ചുപറയുന്നു.]

ശ്ലോകം—പന്തുവരാളി—(മദ്ധ്യമാവതി) അടന്ത

സജാതമാത്രസ്സജലാഭ്രസപ്രഭ-
സ്സുജാതവൃത്തായതപീനദോർബ്ബലഃ
പ്രോത്ഥായസദ്യഃ പ്രണിപത്യപാണ്ഡവം
പ്രോവാചവാചം പിതരംകൃതാഞ്ജലി.

ഘടോല്കചൻ

താത! നിൻകഴലിണകൾ കൈതൊഴുന്നേൻ മയി
സാദരം കൃപയുണ്ടാകവേണമല്ലോ.
കൽമഷമകന്നനുജ്ഞചെയ്യീടേണമിന്നു
നിർമ്മലമാനസ! പോവാനമ്മയോടും.
സ്വാന്തമതിൽ ചിന്തിക്കുന്നനേരംതന്നെ ഭവ-
ദന്തികേവന്നീടുവൻ ഞാൻ വൈകീടാതെ.

കല്യാണി ചെമ്പട

ഭീമൻ—

സ്വസ്തി! ഭവതുതേ സൂനോ!
സ്വൈരമായിപ്പോക
ചിത്തശോകമകന്നു് ജനനിയോടും.

III [ബ്രാഹ്മണദമ്പതികളെ സമാധാനിപ്പിച്ചെത്തിയ കുന്തിയെ സമീപിച്ചു് ഭീമൻ പറയുന്നു.]

കല്യാണി—ചെമ്പട

ആശ്വാസ്യൈനം ദീനദീനം നദന്തം
നിശ്വാസൈസ്യവം കാന്തയാ ചാതിതാന്തം
ആയാന്തീംതാം ഭീമസേനോഹികുന്തീ-
മാവന്ദ്യോവാചാദരേണാരിഘാതീ

ഭീമൻ—

സാദരമയി! തവ! മാതരിദാനീം
പാദയുഗം കരുതുന്നേൻ
എന്തൊരുദന്തമിതധുനാ ചൊന്നതു
മന്തണരോടുനിശാന്തേ

ചിന്തവെടിഞ്ഞിഹ പറവതിനെന്നോ—
ടെന്തിഹ സംശയമയി! തേ!

കേദാരപ്പന്ത-ചെമ്പട

കുന്തി—

മാരുതനന്ദന! ശൃണു! വൈകാതെ
മാമകമാകിയവചനം

'ബക'നാകുന്ന നിശാചരനാലിവർ
ബഹുതരമുഴലുന്നല്ലോ.

ഓദനരാശിയിലമിതരസാളം ഭോജന
മൊരുനരനേയും
വ്യാജമകന്നുകൊടുക്കമവർ വനരാശിയി
ലഹരഹമവനായി.

അന്നവുമമ്പൊടു കൈക്കൊണ്ടു ധുനാ
ചെന്നവനെക്കൊലചെയ്തു
പരവശരാമിവരുടെ പരിതാപം
പരിചൊടകററുക വീര!

പരപരിതാപമകററുകയല്ലോ പൌരവരുടെ
കുലധർമ്മം?
കുരുമമവചനം തനയ! വൃകോദര!
കുരുകുലതിലക! മഹാത്മൻ!

# കല്യാണസൗഗന്ധികം

(നടപ്പുള്ള ഭാഗം)

ആട്ടക്കഥ- കോട്ടയത്തുതമ്പുരാൻ.

[ശിവനെ തപസ്സുചെയ്തു് പാശുപതാസ്ത്രം സമ്പാദി
പ്പാൻ അജ്ജുനൻ പോയിരിക്കവെ കൌരവരുടെ കൌടി-
ല്യത്തെ ഓത്തു് ഭീമസേനൻ ധർമ്മപുത്രരോടു് ക്രോധാവി
ഷ്ടനായി പറയുന്നു.]

സാരംഗം — ചമ്പട

ശാസ്ത്രാൎത്ഥം ശക്രസൂനൗ ഗതവതി ശകുനേ-
സ്സ്വാദൃശം ചരത്മവൃത്തം
സ്മാരം സ്മാരം സമസ്തപ്രതിഭടപടലീ-
ഘസ്മരോഷ്മസ്സഭീമ:

ബദ്ധാമർഷാതിരേകഭ്രമിതപരിഘലദ-
ത്താതിരൂക്ഷാക്ഷികോണ-
ശ്ചിന്താസന്താപിതാന്തസ്സുമനസുതമസൗ
വാചമിത്യാച ചക്ഷേ.

ഭീമൻ—

പല്ലവി.

ശൗൎയ്യഗുണനീതിജലധേ! ചരണയുഗം
ആൎയ്യ! തവ കൈയ്തൊഴുന്നേൻ

അനുപല്ലവി

ഭാൎയ്യയൊടുമിഹ വിഗതവീര്യരായ് മുനികളുടെ
ചൎയ്യാസുഖമെന്നമതി മൎയ്യാദയോ? തേ!

ചരണം.

ധർമ്മസുത! നിൎമ്മലമതേ! നമ്മുടെയ
കൎമ്മഗതി കാൺക നൃപതേ!
ചർമ്മവുമുടുത്തു വനചാരികളൊടൊത്തു നിജ
ധർമ്മവുമൊഴിച്ചുഗത ധൈൎയ്യമുഴലുന്നു.

ശസ്ത്രാൎത്ഥമെന്തിനധുനാ ശക്രജനെ
യാത്രയാക്കിയതു പഴുതേ
ശത്രുക്കളെ വിരലിലൊക്കെജ്ജയിപ്പതി-
ന്നത്രാലമേകനഹമെന്നറിക! വീര!

നിശ്ശങ്കമഹിതമര രണേവെന്നുഞാൻ
ദുശ്ശാസനന്റെ രുധിരം
ആശ്വാസമോട്ടുബഹുപീത്വാകരേണമുഹു-
രാശ്വവദാരകചമുത്തം സയാമ്യഹം.

എങ്കലൊരുകരുണയൊരുനാളുണ്ടാകു-
മെങ്കിലീതനുജന്മചെയ്യു
ഹുംകൃതിയൊടരികടെയഹംകൃതികളഞ്ഞുയമ്
കിങ്കരനുനൽകുവതിനിന്നു തടവരുതേ.

ഭൈരവി_ചെമ്പട

ധർമ്മസൂനുരപി നിർമ്മലചേതാ-
ധർമ്മതത്വസഹിതം മൃദുവാക്യം
സന്മനോശതമിതി സ്മരുഷാന്ധം-
തമ്മുദാസഹജമാഹമഹാത്മാ.

ധർമ്മപുത്രർ —

സഹജ! സമീരണസൂനോ! സൽഗുണശീല!
    സംഹര കോപമധുനാ.
സാഹസം ചെയ്തീടൊല്ലാ സമയം കഴിവോളം നീ
    സഹദൈവകാര്യം സാധിപ്പാൻ സംഗതിവരും.

II [തീർത്ഥമാടി നടക്കുന്ന ധർമ്മജാദികളെ ശ്രീകൃഷ്ണൻ സമാധാനിപ്പിക്കുന്നു.]

പ്രയുക്താശിഷസ്തേനതേ പാണ്ഡുപുത്രാ:
പ്രയാതഃ പ്രഭാവപ്രഭാസാഞ്ചിതാംഗഃ.

സ്വഭക്താനുപായാദുപായാദ്ധതാരീ
സ്സഭോജസ്സമേതാൻ സമാകർണ്യശൌരി.

ബലഹരി- അടന്ത

ശരണം ഭവസരസീരുഹലോചന!
ശരണാഗതവത്സല! ജനാർദ്ദന!
കൌരവന്മാരുടെ കപടംകൊണ്ടിങ്ങിന്നെ
പാരംവലഞ്ഞുഞങ്ങൾ ജനാർദ്ദന!

ബന്ധുജനങ്ങളിൽ വാത്സല്യമില്ലായ്‌വാൻ
ബന്ധമെന്തഹോ ഭഗവൻ! ജനാർദ്ദന!
കരുണാസിന്ധോ! കമനീയബന്ധോ!
കാരണപൂരുഷ! വിഭോ! ജനാർദ്ദന

ശങ്കരാഭരണം-അടന്ത

ഗാന്ധാരദുർന്നയ നിരസ്തസമസ്തഭോഗാൻ
കാന്താരചംക്രമണകശിതചാരുഗാത്രാൻ
ശ്രാന്താന്നിരീക്ഷ്യവിധിവൽപ്രതിപൂജ്യപാത്ഥാൻ
ശാന്തംജഗാദസഹലീവചനം മുകുന്ദഃ

ശ്രീകൃഷ്ണൻ:

പരിതാപിക്കരുതേ! പാണ്ഡവന്മാരേ!
പരിതാപിക്കരുതേ!
ഭരതാന്വയതിലക! ഭാഷിതംമമകേൾക്ക
പരനെന്നുമഹമെന്നും ഭാവഭേദമുള്ളവർ.

പരിതാപിച്ചീടുന്നതും പാർക്കിലതുചിതം!
പരമാത്മാവേകനെന്നു്
പരമാർത്ഥബോധമുള്ളിൽ
പരിചോടുള്ളോരു നിങ്ങൾ
പ്രാകൃതന്മാരെപ്പോലെ

പരമേശൻ ഭിക്ഷയേററുപാരിൽനടന്നീലയോ;
പുരുഹൂതൻ ശാപംകൊണ്ടു പാരംവലഞ്ഞീലയോ?
വീരമൗലി രാഘവൻ വിപിനേ വസിച്ചീലയോ?
ശിരസ്സിലിഖിതമാക്കം ശിവ! ശിവ! നീക്കീടാമോ?

ധർമ്മപുത്രർ.

നീലാംബരി—അടന്ത.

അവനീതന്മാരായുള്ളോരവനീശനിഗ്രഹാത്ഥം
അവതരിച്ചെന്നുള്ളതും അറിഞ്ഞേനെന്നാലും
അവസരമതുവേണം അടിയങ്ങളെ രക്ഷിപ്പാൻ
അവമാനമെത്രകാലമനുഭവിക്കേണ്ടു? നാഥ!

ചെന്താർബാണാരിതൻെറ ചേവടിസേവിപ്പാനായി
സന്തോഷമോടുപോയ സവ്യസാചിതാൻ
ഹന്ത! വരായ്കകൊണ്ടു സന്താപം വളരുന്നു.
ബന്ധുവത്സല! ഭവബന്ധമോചന! നാഥ!

ശങ്കരാഭരണം—അടന്ത.

കൃഷ്ണൻ

ഇന്ദുമൌലിയൊടസ്ത്രംഹിതമോടെ ലഭിച്ചുടൻ
ഇന്ദ്രനന്ദനൻവരും അതിനില്ലസംശയം.
മന്ദതകൈവെടിഞ്ഞു മന്നിലുള്ള തീത്ഥങ്ങളെ
ചെന്നുസേവിച്ചിട്ടുമ്പോൾ ജയമാശുലഭിച്ചീടും!



## ദേശീയസമ്പാദ്യപദ്ധതി

1. നിങ്ങളുടെ ഭാവിക്കുവേണ്ടിയും ഇൻഡ്യയുടെ ഭാവിക്കുവേണ്ടിയും മിച്ചം പിടിക്കുക.

2. നിങ്ങൾ പതിവായി സമ്പാദിക്കാറുണ്ടോ? ദേശീയ സമ്പാദ്യ പദ്ധതി സർട്ടിഫിക്കറ്റുകളിൽ മുതൽ നിക്ഷേപിക്കുക.

3. നിങ്ങളുടെ നിക്ഷേപങ്ങൾക്ക് പോസ്റ്റാഫീസ് സേവിംഗ്സ് ബാങ്ക് ഉപയോഗിക്കുക.

4. നിങ്ങളുടെ സമ്പാദ്യം രാഷ്ട്രത്തിന്റെ സമ്പാദ്യമാണ്.

5. സമ്പാദ്യം നിങ്ങൾക്കും രാഷ്ട്രത്തിനും അഭിവൃദ്ധി കൈവരുത്തുന്നു.

6. ആ ചെലവ് യഥാർത്ഥത്തിൽ ആവശ്യമുള്ളതാണോ? സമ്പാദിക്കുക; നിക്ഷേപിക്കുക.

7. നിങ്ങളുടെ ഭാവി ഐശ്വര്യത്തിന് നിങ്ങളുടെ സമ്പാദ്യങ്ങൾ നിങ്ങളുടെ ഗവണ്മെൻറിനാവശ്യമാണ്.

---

COVER PRINTED AT THE GOVERNMENT PRESS,
TRIVANDRUM, 1962.